ഭാരതീയ മഹാൻമാർ

# ആനിബസൻറ്



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻെറ
ആഭിമുഖ്യത്തിൽ ശ്രീ. ആർ. പ്രഭാകരൻ
തയ്യാറാക്കിയത്.



STATE INSTITUTE OF EDUCATION,
TRIVANDRUM.
1979

# ഉള്ളടക്കം

# ഒരു കളിവീടും കുറേ സ്വപ്നങ്ങളും

1847 ഒക്ടോബർ ഒന്ന്. തേംസ് നദിയിൽ കണ്ണാടി നോക്കുന്ന ലണ്ടൻ നഗരം ! നദി, ശാന്തം; നഗരം, ശബ്ദം !! സുന്ദരമായ ഒരു ശരത്കാല സായാഹ്നം. കുസൃതിക്കാറ്റിൻെറ തുമ്പിതുള്ളൽ.... ! നഗരത്തിൻെറ ഹൃദയത്തിൽ നിന്ന് തെല്ല കലെ ഒരു വസതി. അവിടെ ഒരു പെൺകുഞ്ഞു പിറന്നു. സമയം അഞ്ചുമണി കഴിഞ്ഞ് മുപ്പത്തൊമ്പത് മിനിററ്. വെളിച്ചം ആ പൊന്നോമനയുടെ കണ്ണുകളിൽ ഉമ്മ വച്ചു ! ആ കൊച്ചു നയനങ്ങഠം മെല്ലെ വിടർന്നു; വെളിച്ചം കണികാണാൻ ! കുഞ്ഞു കരഞ്ഞു. അമ്മയുടെ മനസ്സു ചിരിച്ചു ! ആകാംക്ഷയോടെ കാത്തുനിന്ന അച്ഛൻെറ ഹൃദയം തുടിച്ചു. രണ്ടു വയസ്സുകാരൻ ഹാരി, ഒരനുജത്തിയെ കിട്ടിയതിലുള്ള സന്തോഷം കൊണ്ടു തുള്ളിച്ചാടി. അവൻ തിടുക്കം കൂട്ടി. "എനിക്കു കുഞ്ഞിനെ കാണണം !" അച്ഛൻെറ മനസ്സും വെമ്പൽ കൊണ്ടു ........

ആ അമ്മയുടെ പേർ എമിലി. അച്ഛൻെറ പേർ ഡോക്ടർവുഡ്. ആ ഓമനയെ അവർ ആനി എന്നു വിളിച്ചു. കറുത്ത തലമുടി. തിളങ്ങുന്ന പൂച്ചക്കണ്ണുകഠം. ആനിയെ കാണാൻ എന്തുഭംഗി !

ഇംഗ്ലണ്ടിൻെറ മണ്ണിൽ പിറന്ന ആ ഓമന വളർന്ന് ഇന്ത്യയുടെ വന്ദ്യവയോധികയായ ഒരു അമ്മയായിത്തീർന്നു. അതാണ് ആനിബസൻറ്. ഒരു ജീവിതത്തിൽ, പല ജീവിതങ്ങഠം കാഴ്ചവച്ച ഒരൽഭുതപ്രതിഭാസം ! ആ ജീവിതകഥയുടെ ഏടുകളോരോന്നും ആത്മചൈതന്യത്തിൻെറ അക്ഷയ പുഷ്പങ്ങളാണ് !

ആനിയുടെ അമ്മ ഐറിഷ് വംശജയായിരുന്നു. ദൈവ വിശ്വാസി; മതഭക്ത. ആ മാതൃഹൃദയം നിർമ്മലവും മൃദു

ലവും മധുരവുമായിരുന്നു. ആനിയുടെ ഭാഗ്യം ! അമ്മ കാണപ്പെട്ട ദൈവമാണ്. മകളുടെ മുഖമൊന്നു വാടിയാൽ മതി; അമ്മയുടെ മനസ്സ് തേങ്ങിക്കരയും ! ആ സ്നേഹബന്ധം അനിർവാച്യമായിരുന്നു !

ഇംഗ്ലീഷുകാരനായ അച്ഛൻ ഒരു വലിയ മനുഷ്യനായിരുന്നു. പ്രസിദ്ധനായൊരു ഡോക്ടർ. വിദ്യാസമ്പന്നൻ. ബുദ്ധിജീവി പക്ഷേ വീട്ടിൽ കുലീനനായ കുടുംബനാഥൻ. കുട്ടികൾക്കൊരു കളിക്കൂട്ടുകാരൻ!

അച്ഛൻ വെളിച്ചം. അമ്മ കാവൽ മാലാഖ കുട്ടകൾ പൂമൊട്ടുകൾ അപ്പോൾ വീട് സ്വർഗ്ഗം ........ ! ഹാരി, ആ സ്വർഗ്ഗത്തിലെ രാജകുമാരൻ ! ആനി, രാജകുമാരിയും!

അമ്മയുടെ ചുണ്ടിൽ നിന്നൊഴുകി വീണ ഭക്തിഗാനങ്ങളും യക്ഷിക്കഥകളും ആനി ആനന്ദത്തോടെ കേട്ടു. ആ പിഞ്ചു മനസ്സ് കോരിത്തരിച്ചു.

മെഴുകുതിരികൾ പ്രകാശിക്കുന്നു. മുന്നിൽ ക്രിസ്തുദേവൻെറ ചിത്രം. ആനി, നിർന്നിമേഷയായി നോക്കി നില്ക്കും ! ആ തേജസ്സ് അവളുടെ കണ്ണുകളിൽ വെളിച്ചം പകർന്നു ! മനസ്സിൽ ആനന്ദാനുഭൂതി ! പള്ളിമണിയുടെ മന്ത്രധ്വനി ആനിയുടെ ഹൃദയത്തെ പുലകിയുണർത്തി ! ഏകാന്തത അവളിഷ്ടപ്പെട്ടു. ഒറ്റയ്ക്കിരുന്നു സ്വപ്നം കാണും. ആ കുരുന്നു ഭാവന ചിറകുവിടർത്തി പറന്നുയരും ! ദൈവം, മതം, പള്ളി, എല്ലാ സ്വപ്നങ്ങളുടേയും കേന്ദ്രബിന്ദു !

കൈ നിറയെ കളിപ്പാട്ടങ്ങൾ. അവയ്ക്കും ജീവനുണ്ടെന്നാണ് ആനിയുടെ സങ്കല്പം! ആ പാവക്കുട്ടികളുടെ സുഖത്തിലും ദുഃഖത്തിലും അവൾ അലിഞ്ഞുചേർന്നു ! വിടർന്നു നില്ക്കുന്ന പനിനീർപ്പൂവ് തന്നെ നോക്കി പുഞ്ചിരി തൂകുന്നതായി അവൾക്കു തോന്ന . പ്രപഞ്ചത്തിലെ ഓരോ അണുവിനെയും അവൾ സ്നേഹിച്ചു! അവയിലെല്ലാം ജീവചൈതന്യം ദർശിച്ചു!

അച്ഛന്റെ സ്നേഹമസൃണമായ പരിലാളനകൾ ഏറെ നാളനുഭവിക്കാൻ ആനിക്കു ഭാഗ്യമുണ്ടായില്ല. അവളുടെ അഞ്ചാം ജന്മദിനം. ആഹ്ലാദം പൂവണിയേണ്ട സുദിനം! നാലു ജന്മനാളുകൾ കടന്നു പോയത് എത്ര ആനന്ദത്തോടെയാണ്! അന്നെല്ലാം വീട്ടിൽ ഒരുത്സവത്തിന്റെ പ്രതീതി! ഇന്നോ? കണ്ണുനീരിൽ കുതിർന്ന ദുഃഖദിനം! ആനിയുടെ പ്രിയപ്പെട്ട അച്ഛൻ മരണവുമായി മല്ലിടുകയാണ്! എത്രനാൾ എത്രസമയം പിടിച്ചുനില്ക്കാൻ കഴിയും? അന്തിമ വിജയം എപ്പോഴും മരണത്തിന് അവകാശപ്പെട്ടതാണല്ലോ! മനുഷ്യൻ നിസ്സഹായൻ! ജീവിതം മാപ്പുസാക്ഷി! മരണം മാത്രം അനശ്വരം!!

ആ പിറന്നാളിനും മകൾക്കൊരു പാവക്കുട്ടിയെ വാങ്ങിക്കൊടുക്കാൻ അച്ഛൻ മറന്നില്ല. വിറയ്ക്കുന്ന കൈകളോടെ ആനി ആ സ്നേഹോപഹാരം വാങ്ങി മാറോടണച്ചു. അച്ഛന്റെ അവസാനത്തെ പിറന്നാൾ സമ്മാനം!

അന്തിമോപചാരമർപ്പിക്കാൻ മകൾ അച്ഛന്റെ ശയ്യക്കരികിലെത്തി. മരണത്തിന്റെ മുഖം കണ്ട് അവൾ ഭയപ്പെട്ടു! ചുണ്ടുകൾ വിറച്ചു കണ്ണുകൾ നിറഞ്ഞു. ഹൃദയം ശക്തിയായി മിടിച്ചു. നിശ്ശബ്ദമായ നിമിഷങ്ങൾ. ദുഃഖം തളം കെട്ടിനില്ക്കുന്ന അന്തരീക്ഷം! അച്ഛന്റെ കൈവിരലുകളിൽ അവൾ അവസാനമായി ചുംബിച്ചു. രണ്ടു തുള്ളി കണ്ണുനീർ ആ കൈവിരലുകളിൽ വീണു തകർന്നു! അച്ഛന്റെ കണ്ണുകളും നിറഞ്ഞൊഴുകി............

പിറ്റേന്ന് ആ വെളിച്ചം അസ്തമിച്ചു. വീട്ടിൽ ഇരുട്ടുകയറി! അമ്മയുടെ തലമുടി ഒരു രാത്രി കൊണ്ടു നരച്ചു പോയിപോലും!

നാലുനാൾ മുമ്പ്, പിറന്നാളിന് സമ്മാനിച്ച പാവക്കുട്ടിയുടെ മുന്നിലിരുന്ന് ആനി കണ്ണുനീർതൂകി! വേദനയുടെ, ദുഃഖത്തിന്റെ തപ്താശ്രുബിന്ദുക്കൾ!!

പക്ഷേ, ദുഃഖം ആ പൂമ്പാറ്റയെ കൂടുതൽ നാരം നോവിച്ചില്ല. അവളൊരു കൊച്ചുകുട്ടിയല്ലേ ? പാവക്കുട്ടികരം ചിരിക്കുന്നു. മുറ്റത്തെ പൂച്ചെടികരം മാടി വിളിക്കുന്നു, നക്ഷത്രങ്ങരം കണ്ണും ചിമ്മി കളിയാക്കുന്നു. അവളുടെ ദുഃഖം എങ്ങോ പോയ്മറഞ്ഞു!

നോക്കൂ! ഈ പ്രകൃതി എത്ര മനോഹരമാണ്! മുകളിൽ നീലാകാശം താഴെ ഹരിതവർണ്ണഭൂമി, ചുറ്റും തരുക്കരം, ലതകരം, പൂക്കരം. അവ ഓരോന്നും എത്ര ശ്രദ്ധാപൂർവ്വമാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്! ഈ സൃഷ്ടിയുടെ രഹസ്യമെന്താണ്? ആ വിരുതുററ കരങ്ങരം ആരുടേതാണ്? ആനിയുടെ മനസ്സ് ചോദിച്ചു ! ആ അന്വേഷണകൗതുകം ശൈശവത്തിൽ തന്നെ ആരംഭിച്ചിരുന്നു.

" പുറം കണ്ണുകരംക്ക് കണ്ടെത്താൻ കഴിയാത്ത പലതും ഈ പ്രപഞ്ചത്തിലുണ്ട്, കുട്ടീ!" അമ്മ പറഞ്ഞുകൊടുത്തു. അവരം വിശ്വസിച്ചു

" അതെങ്ങനെ കാണാൻ കഴിയും ? " ആനിയുടെ സംശയം. "മനസ്സു കൊണ്ട് !" അമ്മയുടെ മറുപടി. ആനിക്ക് അതിന്റെ അർത്ഥം പിടികിട്ടിയില്ല. എങ്കിലും ആ അൽഭുതങ്ങരം മനസ്സുകൊണ്ട് ദർശിക്കാൻ അവരം ആഗ്രഹിച്ചു !

ആ രംഗം ആനി ഓർമ്മിച്ചു. അച്ഛന്റെ ശവസംസ്ക്കാരദിനം. സന്ധ്യാസമയം. അമ്മ, അനന്തതയിൽ ദൃഷ്ടികളർപ്പിച്ച് നിശ്ചലയായിരിക്കുന്നു. വിളറിയ മുഖം. ആനി പേടിച്ചു പോയി. മൂകമായ നിമിഷങ്ങരം......... ശ്മശാന രംഗങ്ങളോരോന്നും അമ്മ മനസ്സിൽ ദർശിക്കുകയായിരുന്നു ! അൽഭുതം വിടർന്ന കണ്ണുകളോടെ, ആനി നോക്കിനിന്നു.

"തനിക്കും അങ്ങനെ കഴിഞ്ഞെങ്കിൽ ....!" ആനിയുടെ മനസ്സ് മന്ത്രിച്ചു.

പ്രപഞ്ചസൗന്ദര്യത്തെക്കുറിച്ചും നിഗൂഢതയെക്കുറിച്ചും സ്വപ്നം കാണാൻ അനുകൂലമായ പശ്ചാത്തലവും ആനിക്കു

ലഭിച്ചു. ഹാരിയെ, ഹാരോയിലെ പബ്ളിക്ക്സ്ക്കൂളിൽ അയച്ചു പഠിപ്പിക്കാൻ അമ്മ തീരുമാനിച്ചു. അച്ഛൻെറ അന്ത്യാഭിലാഷങ്ങളിലൊന്നായിരുന്നു അത്. മകൻെറ വിദ്യാഭ്യാസത്തെക്കുറിച്ച് ആ പിതാവിന് ഉയർന്ന പ്രതീക്ഷകളുണ്ടായിരുന്നു. പക്ഷേ, നാളേക്കുവേണ്ടി ഒന്നും കരുതി വയ്ക്കാതെ ജീവിതം നയിച്ച ആ നല്ല മനുഷ്യൻെറ അകാല വിയോഗത്തിൽ എമിലി തളർന്നുപോയി. എങ്കിലും അദ്ദേഹത്തിൻെറ സങ്കല്പങ്ങൾ സാക്ഷാത്ക്കരിക്കപ്പെടണമെന്ന് ആ പതിഭക്ത ആഗ്രഹിച്ചു. മനഃശക്തി മാത്രമായിരുന്നു ആ സാധ്വിയുടെ കൈ വശമുണ്ടായിരുന്ന ഏകധനം !

മൂടൽമഞ്ഞ് മാലകോർക്കുന്ന ഹാരോ കുന്നിൻപുറം ! മനോജ്ഞമായൊരു പ്രകൃതിദൃശ്യം ! കുന്നിന്നങ്ങേപ്പുറം ശിരസ്സുയർത്തി നില്ക്കുന്ന ഹാരോ വിദ്യാലയം. ഇങ്ങേപ്പുറം തേജസ്സു വിരിഞ്ഞു നില്ക്കുന്ന ദേവാലയം. കുന്നിനു മുകളിൽ കിളിക്കൂടുപോലൊരു പഴയവീട്. അതാണ് ആനിയുടെ പുതിയ താമസസ്ഥലം. വീടിനു ചുറ്റും ഒരു പൂങ്കാവനം. പനിനീർപ്പൂക്കളുടെ ഒരു മായാപ്രപഞ്ചം ! പള്ളിയുടെ അധീനതയിലാണ് ആ പ്രദേശമാകെ. ദൈവത്തിൻെറ ഒരു കൊച്ചു സാമ്രാജ്യം !

കുന്നിൻ ചെരുവിൽ പടർന്നു പന്തലിച്ചു നില്ക്കുന്ന ഒരു പൂവാകമരം.... ആനിയുടെ പ്രിയപ്പെട്ട കളിവീട്.... കിടപ്പുമുറിയും പഠനമുറിയും കലവറയുമെല്ലാം ആ വൃക്ഷശാഖകളിൽ അവൾ കണ്ടെത്തി ! എല്ലാം സങ്കല്പങ്ങൾ ! കലവറനിറയെ മധുര ഫലങ്ങൾ ........ പുഷ്പങ്ങൾ ! കൈനീട്ടിയാൽ കിട്ടുന്ന പ്രകൃതിയുടെ സമ്മാനങ്ങൾ ! വിശപ്പും ദാഹവും അവൾ അറിഞ്ഞില്ല. പകൽ മുഴുവൻ ആ കളിവീടിൻെറ ശാഖകളിൽ കയറിയിരുന്ന് കിനാവു കാണും ! നമ്മുടെ രവീന്ദ്രനാഥടാഗോറിൻെറ കുട്ടിക്കാലം പോലെ. സ്വർഗ്ഗത്തിൽ നിന്ന് മാലാഖമാർ വന്നെത്തും ! സ്വർണ്ണരഥത്തിൻെറ ചിറകിൽ അവളെ അത്യുന്നതങ്ങളിലേക്ക് കൂട്ടിക്കൊണ്ടു പോകും! അൽഭുതങ്ങളുടെ കലവറ തുറന്നു കാണിക്കും..... ആ സ്വപ്നങ്ങൾ അവളുടെ കല്പനാശക്തിക്കു പ്രചോദനമേകി ! ഭാവനാ വിലാസത്തെ തട്ടിയുണർത്തി !

മിൽട്ടൻ—ആനിയുടെ പ്രിയപ്പെട്ട കവി. അദ്ദേഹത്തിന്റെ "പാരഡൈസ് ലോസ്റ്റ്" ആനിയുടെ ഇഷ്ടപ്പെട്ട കവിതയും. കളിവീടിന്റെ ഉഞ്ഞാൽകട്ടിലിൽ മന്ദം മന്ദം ആടിക്കൊണ്ട് "പാരഡൈസ് ലോസ്റ്റി"ലെ ഈരടികൾ അവൾ മധുരമായി പാടും, തരുലതകൾ താളം പിടിക്കും ! പനിനീർപ്പൂക്കൾ നൃത്തം ചെയ്യും !

മനോഹരമായ ആ കാവ്യത്തിലെ കഥാപാത്രങ്ങളോരോന്നും ആനിയുടെ കൺമുന്നിലോടിയെത്തും ! ദൈവം, സാത്താൻ, ഗബ്രിയൽ, അബ്ഡിയൽ എല്ലാവരെയും ആനി നേരിൽ കണ്ടു. അവരുടെ സംഭാഷണങ്ങൾ കേട്ടു....പ്രസംഗങ്ങൾ ശ്രദ്ധിച്ചു....മിൽട്ടന്റെ കാവ്യപ്രതിഭയിൽ പൊട്ടിവിടർന്ന സ്വർഗ്ഗനരകങ്ങളിലൂടെ ആനിയുടെ ഭാവന യഥേഷ്ടം വിഹരിച്ചു.... എപ്പോഴുമെപ്പോഴും സ്വപ്നം കാണുന്ന ഒരു പെൺകുട്ടി !!

ആനിയെ ആകർഷിച്ച മറ്റൊരു രംഗം കൂടി നമുക്കു നോക്കി കാണാം. കുന്നിൻ ചരുവിലതാ ഒരു മട്ടുപ്പാവ് ! തൊട്ടൊരു വേനൽക്കാലവസതി. അതിനൊരു കിളിവാതിൽ ! എവിടെ നോക്കിയാലും പൊട്ടിച്ചിരിക്കുന്ന പനിനീർപ്പൂക്കൾ.... അതിമനോഹരമായ ഒരുദ്യാനം ! ആ കിളിവാതിലിലൂടെ നോക്കിയാൽ ശാലീനമധുരമായ ഇംഗ്ലണ്ടിന്റെ മുഖം കാണാം ! അങ്ങകലെ ചക്രവാളസീമയിൽ തലഉയർത്തി നില്ക്കുന്ന വിൻഡ്സർ കൊട്ടാരത്തിന്റെ വെള്ളി ഗോപുരങ്ങൾ !! ആ രംഗം ആരെയാണ് പുളകം കൊള്ളിക്കാത്തത് ? ഇംഗ്ലണ്ടിന്റെ സൌന്ദര്യാരാധകനായ മഹാകവി ബയറന് എത്ര കണ്ടിട്ടും മതിവരാത്ത ഒര പൂർവ്വദൃശ്യമായിരുന്നു പോലും അത് !

ഹാരോ സന്ദർശിക്കാൻ നിങ്ങൾക്കു ഭാഗ്യമുണ്ടായാൽ ആ കുന്നിൻ പുറവും ഉദ്യാനവും പ്രകൃതിദൃശ്യങ്ങളും കണ്ടാനന്ദിക്കാൻ മറക്കരുതേ ! അപ്പോൾ ഈ ആനിയേക്കൂടി ഓർമ്മിക്കണേ.... ! ആ കളിവീട് അവിടെത്തന്നെ ഉണ്ടോയെന്ന് ശ്രദ്ധിക്കണേ........ !!

# "ബാലപാഠമഖിലം മനോഹരം"

ജീവിതത്തിലെ എറ്റവും സുന്ദരമായ കാലഘട്ടമേതാണ്? ഉത്തരം ഒന്നേയുള്ളൂ: ബാല്യം. ജീവിതത്തിന്റെ പുലർകാലം. നിഷ്കളങ്കമായ മനസ്സ്. നിർമ്മലമായ ജീവിതം. ചിന്തകൾ തളിരിടുന്ന നാളുകൾ. സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനും പ്രിയപ്പെട്ടവർ. ആനിയുടെ ബാല്യകാലവും അത്തരം മധുരാനുഭവങ്ങൾ നിറഞ്ഞതായിരുന്നു!

ഭാഗ്യം ആനിയെ അന്വേഷിച്ചുവന്നു! പിന്നെന്തു വേണം? അതൊരു യാദൃച്ഛികസംഭവമായിരുന്നു. ആനി അടുത്ത വീട്ടിൽ ഒരു സന്ദർശനം നടത്തി. ചുണ്ടിൽ മുല്ലമൊട്ടുകൾ വിടർത്തുന്ന കുസൃതിക്കുടുക്ക! നൃത്തം വച്ചുകൊണ്ടാണ് അവൾ സ്വീകരണമുറിയിലേക്കു കടന്നു ചെന്നത്. പെട്ടെന്ന് നാണിച്ചു പോയി! ലജ്ജയിൽ ആ കൊച്ചു മിടുക്കി കൂടുതൽ സുന്ദരിയായി. കവിളിലെ നുണക്കുഴികൾ തെളിഞ്ഞു മിന്നി! അപരിചിതയായ ഒരു സ്ത്രീ ആ മുറിയിലിരിക്കുന്നു. ആരാണിവർ? ഗൗരവമുള്ള മുഖം. അന്തസ്സുള്ള ഭാവം. ആ സ്ത്രീ ആനിക്കൊരു പുഞ്ചിരി സമ്മാനിച്ചു. അവളെ അരികിലേക്കു വിളിച്ചു. വാത്സല്യപൂർവ്വം മടിയിലിരുത്തി. കുശലം ചോദിച്ചു. ആനിയെ അവർക്കു നന്നേ ഇഷ്ടപ്പെട്ടു. മഹത്ത്വപൂർണ്ണമായ ഒരു ഭംഗി ആനിയിൽ അവർ ദീർഘദർശനം ചെയ്തു.

മിസ്. മാരിയറ്റ്— അതായിരുന്നു ആ സ്ത്രീയുടെ പേർ. സമ്പന്നയായ ഒരു വിവാഹിത. ഒരു ദുഃഖപുത്രി! പ്രസിദ്ധ ഇംഗ്ലീഷ് നോവലിസ്റ്റായ ക്യാപ്ടൻ മാരിയറ്റിന്റെ പ്രിയസഹോദരി.

മോഹങ്ങൾ മരവിച്ച ഒരു സ്ത്രീ! വൃദ്ധയായ മാതാവിന്റെ മരണം.... രോഗിയായ സഹോദരന്റെ മരണം.... മരണത്തിന്റെ മുഖങ്ങൾ കണ്ട് ആ സ്ത്രീയുടെ മനസ്സ് മുരടി

ച്ചുപോയി. ദുഃഖങ്ങളിൽ നിന്നുമോചനം കിട്ടാൻ കുട്ടികളുടെ ലോകത്തിൽ ജീവിക്കാൻ അവർ ആഗ്രഹിച്ചു. എല്ലാദുഃഖങ്ങളും മറക്കണം. മരണത്തെക്കുറിച്ചുള്ള ചിന്തപോലും മനസ്സിൽ നിന്നകലണം. നിഷ്കളങ്കമായ പുഞ്ചിരി തൂകുന്ന കൊച്ചുമുഖങ്ങൾ കാണണം. ശുശ്രൂഷിക്കുവാനും പ്രവർത്തിക്കുവാനുമുള്ള അഭിലാഷം മനസ്സിലുണ്ട്. ആ പ്രയത്നം കൊണ്ട് ലോകത്തിനെന്തെങ്കിലും പ്രയോജനമുണ്ടാകണം. അല്ലെങ്കിൽ ഈ ജീവിതം കൊണ്ടെന്തുകാര്യം? കത്തിയുരുകുന്ന മെഴുകുതിരിയാണ് തന്റെ ജീവിതം. അതിന്റെ വെളിച്ചത്തിൽ ആരെങ്കിലും ഇരുട്ടിൽ നിന്ന് രക്ഷപ്പെടുന്നെങ്കിൽ അതു നേട്ടമല്ലേ ? തന്റെ കുടുംബത്തിലെ ഒരു പാവപ്പെട്ട പെൺകുട്ടിയെ അവർ കണ്ടെത്തി—ആമി. അവളുടെ വിദ്യാഭ്യാസത്തിന്റെ ചുമതല മിസ്. മാരിയറ്റ് ഏറ്റെടുത്തു. ആമിയെ പഠിപ്പിച്ചു മിടുക്കിയാക്കണം. അവൾക്കൊരു നല്ല ജീവിതം നേടിക്കൊടുക്കണം. ആ ജീവിതം കണ്ട് തനിയ്ക്കാനന്ദിക്കണം! മിസ് മാരിയറ്റ് മനസ്സിലുറച്ചു. സന്ദർഭവശാൽ ഹാരോയിലെത്തി. ഭാഗ്യവശാൽ ആനിയെ കണ്ടുമുട്ടി. ആരുടെ ഭാഗ്യം? മിസ മാരിയറ്റിന്റേയോ, ആനിയുടേയോ ? രണ്ടു പേരുടേയും!

മിസ്. മാരിയറ്റിന്റെ അഭ്യർത്ഥന എമിലി സ്വീകരിച്ചു. ആനിയെ ആ മാന്യയുടെ കൈകളിലേല്പിച്ചു. അവൾ പഠിച്ചു വലിയവളാകട്ടെ. ഒഴിവുദിനങ്ങളിൽ വീട്ടിൽ വരുമല്ലോ. അപ്പോൾ കാണാം. മകളെപ്പിരിഞ്ഞു ജീവിക്കുക ദുഃഖമാണ്. പക്ഷേ അവളുടെ ശോഭനമായ ഭാവിയാണ് മുഖ്യം. അതിനുവേണ്ടി ഏതുവേദനയും അമ്മ സഹിക്കും. എന്നിട്ടും ആനി വീട്ടിൽ നിന്നിറങ്ങിപ്പോയപ്പോൾ ആ അമ്മയുടെ കണ്ണുകൾ നിറഞ്ഞൊഴുകി. ആനിയും വിതുമ്പിക്കരഞ്ഞു കൊണ്ടിരുന്നു. വേർപാടിന്റെ വേദന!

ആനിയും ആമിയും കൂട്ടുകാരികളായി. ഒരേ പ്രായക്കാരാണ് രണ്ടു കുരുവികൾ! കുട്ടികൾ മിസ്. മാരിയറ്റിനെ 'മാമി' എന്നു വിളിച്ചു. ഫേൺഹിൽ എന്ന സ്ഥലത്ത് അവർ 'ഗുരുകുലവാസം' ആരംഭിച്ചു. മിസ്. മാരിയറ്റ് ഒരു

മാതൃകാദ്ധ്യാപികയായിരുന്നു. അദ്ധ്യാപനം അവർക്കൊരു തപസ്യയായിരുന്നു; കലയായിരുന്നു! കണ്ണുതുറന്നു കാണാൻ അവർ കുട്ടികളെ എപ്പോഴും ഉപദേശിക്കും. കണ്ടാൽ മാത്രം പോരാ. മനസ്സിൽ പതിയണം. അതിന് ധാരാളം അവസരങ്ങളും സൃഷ്ടിച്ചു കൊടുക്കും. എന്നും സായാഹ്നങ്ങളിൽ നടക്കാനിറങ്ങും. കുട്ടികളുടെ നിരീക്ഷണ പാടവം പീലി വിടർത്തുന്ന സന്ദർഭങ്ങൾ. നടത്തം കഴിഞ്ഞ് തിരിച്ചെത്തിയാൽ അന്നു കണ്ട കാഴ്ചകളെല്ലാം ഓർമ്മിച്ചു പറയണം. ഏറ്റവും ആകർഷകമായ രംഗം വിവരിക്കണം. പിന്നീടവ എഴുതുകയും വായിക്കുകയും വേണം. രസകരമായ രചനാപാഠങ്ങൾ.

വീട്ടുമുറ്റത്ത് പൂക്കളും ഇലകളും കൊണ്ട് കുട്ടികൾ ഭൂപടങ്ങൾ നിർമ്മിക്കും. അതിൽ സാമ്രാജ്യങ്ങളും രാജ്യങ്ങളും അടയാളപ്പെടുത്തും. ലണ്ടനും തേംസ് നദിയും ഹാരോകുന്നും ഫേൺ ഹില്ലും ഭംഗിയുള്ള പൂക്കൾ കൊണ്ടലങ്കരിക്കും. അത് കുട്ടികൾക്കെന്തിഷ്ടമാണെന്നോ !

മിസ്. മാരിയററ് ചരിത്രകഥകൾ പറഞ്ഞു കൊടുക്കും. ആനി ഉത്സാഹത്തോടെ മൂളിക്കേൾക്കും. സാമ്രാജ്യങ്ങളുടെ ഉദയവും അസ്തമയവും ആ കഥകളിലൂടെ നോക്കിക്കണ്ടു.

വിരസമായ ചോദ്യങ്ങളില്ല. അലസമായ ഉത്തരങ്ങളുമില്ല. പഠിക്കാൻ വേണ്ടി ഒന്നും പഠിച്ചില്ല; പഠിപ്പിച്ചുമില്ല. എങ്കിലും എല്ലാം പഠിക്കുകയും ചെയ്തു. അറിവിനോടുള്ള മമതയും ആ ഇളം മനസ്സുകളിൽ അങ്കുരിച്ചു.

ക്ലാസ്സു കഴിഞ്ഞാൽ എന്തെല്ലാം തമാശകൾ ! മാമി കുറിക്കു കൊള്ളുന്ന ഫലിതങ്ങൾ തട്ടിവിടും ! ആമി പൊട്ടിച്ചിരിക്കും. പക്ഷേ ആനി അങ്ങകലെക്കാണുന്ന പള്ളിഗോപുരത്തിൽ കണ്ണും നട്ടിരിക്കു ! അവൾക്കതാണ് കൂടുതൽ ഇഷ്ടം ! നീണ്ടനടത്തങ്ങൾ.... കുതിരസ്സവാരി....വിനോദയാത്രകൾ....അവയിലെല്ലാം ആനി സജീവമായി പങ്കെടുക്കും. വിശ്രമവേളകൾ ഉല്ലാസമേളകളായി മാറി ! എത്രയെത്ര മധുരാനുഭവങ്ങൾ !!

മിസ്. മാരിയറ്റിൻെറ സ്വഭാവ വൈശിഷ്ട്യം ആനിയുടെ ജീവിതത്തിൽ സ്വാധീനം ചെലുത്തി. കുട്ടികളോടൊപ്പം അവർ പാവപ്പെട്ടവരുടെ കുടിലുകൾ സന്ദർശിച്ചു. ദുഃഖിതരുടെ കണ്ണുനീർ തുടച്ചു. വിശക്കുന്നവർക്ക് ആഹാരം നൽകി. അന്തോരിക്കലും ഉച്ഛിഷ്ടമായിരിക്കരുതെന്ന് മിസ്. മാരിയററിനു നിർബന്ധമുണ്ടായിരുന്നു. ദാനം ചെയ്യുന്നതിലും മാന്യതവേണം! ദൈവത്തെ മാത്രമേ അവർ ഭയപ്പെട്ടിരുന്നുള്ളൂ. ആ ഭയം സ്നേഹത്തിൽ നിന്നുദിച്ചതായിരുന്നു. ഇതെല്ലാം ആനിയുടെ ഹൃദയത്തിൽ പതിഞ്ഞ രംഗങ്ങളായിരുന്നു. ജീവിതത്തിന് അടിത്തറ കെട്ടിയ മൂല്യങ്ങൾ........

സൺഡേസ്കൂളുകളിലും ബൈബിൾ ക്ലാസ്സുകളിലും ആനി പതിവായി പങ്കുകൊണ്ടു. അതായിരുന്നു അവൾക്കേററവും ഇഷ്ടപ്പെട്ട പരിപാടി. ദൈവത്തെ അവൾ ആരാധിച്ചു. ബൈബിളിനെ അവൾ പൂജിച്ചു. ക്രിസ്തുമതത്തെ അവൾ സ്നേഹിച്ചു. മോഫററിൻെറയും ലിവിങ്സ്റ്റണിൻെറയും അൽഭുത കഥകൾ അവൾ അഭിമാനപൂർവ്വം കേട്ടു. ആ കാലഘട്ടങ്ങളിൽ ജീവിക്കാൻ കഴിഞ്ഞില്ലല്ലോ എന്നോർത്ത് അവൾ ഖേദിച്ചു. അഞ്ചുവർഷങ്ങൾ പറന്നുപോയി ! ആനിക്ക് വയസ്സ് പതിന്നാലായി മിസ്. മാരിയറ്റും കുട്ടികളും ഫേൺ ഹില്ലിനോടു യാത്രപറഞ്ഞു.

ബോൺ—ജർമ്മനിയിലെ പ്രസിദ്ധമായ സർവ്വകലാശാലാ നഗരം. മിസ്. മാരിയറ്റുമൊത്ത് ആനി ഇപ്പോൾ അവിടെയാണ്. ആദ്യത്തെ വിദേശയാത്ര. കൂട്ടുകാരി ആമി, അമ്മയുടെ മരണത്തെത്തുടർന്ന് 'ഗുരുവിനോട് വിട' ചോദിച്ചു. ആ സ്ഥാനം ഒരുപുരോഹിതൻെറ മകളായ 'എമ്മ'ക്കു നൽകി, അവരൊരുമിച്ചാണ് ബോണിലെത്തിയത്. യാത്രക്കു മുമ്പുതന്നെ ജർമ്മനും ഫ്രഞ്ചും അവർ വശമാക്കിയിരുന്നു.

അവിവാഹിതയായ മാമിക്ക് ചെറുപ്പക്കാരെ ഭയമാണ്. ചെന്നായ്ക്കളാണുപോലും ! അതുകൊണ്ടു തൻെറ "ആട്ടിൻകുട്ടിക"ളെ എപ്പോഴും അകറ്റി നിർത്തും. ഈ അകററി നിർത്തൽ അനുഗ്രഹമോ; ശാപമോ ?

പക്ഷേ കുസൃതിക്കുടുക്കകളായ ജർമ്മൻ കുട്ടികളുണ്ടോ ആ ഇംഗ്ലീഷുകാരികളെ വെറുതേ വിടുന്നു ? ദിവസത്തിൽ നൂറുവട്ടം ആ പെൺകുട്ടികളെ കാണാൻ അവർ സമയം കണ്ടെത്തി കാണുമ്പോഴെല്ലാം കളിയാക്കും. കുത്തുവാക്കു പറയും. പരിഹാസത്തിൻെറ പൂവമ്പുകളെയ്യും ! ഈ കുരുത്തക്കേടുകൾ മിസ്. മാരിയറ്റിനു സഹിച്ചില്ല. അവൾ ഒരു പെൺ പള്ളിക്കൂടത്തിലേക്കു താമസം മാററി. പക്ഷേ തിളങ്ങുന്ന പൂച്ചക്കണ്ണുകളുമായി ആ ജർമ്മൻ കുസൃതിക്കുട്ടന്മാർ അവിടെയുമെത്തി. പിന്നെ ഒട്ടും മടിച്ചില്ല, മിസ്. മാരിയറ്റ് പറഞ്ഞു. "ബോൺ നഗരമേ, വിട ! മൂന്നു മാസത്തെ തണലിനു നന്ദി !! "

ആ മനോഹര നഗരത്തോടു യാത്രപറയുമ്പോൾ എമ്മയുടെ മനസ്സ് മന്ത്രിച്ചു. "ജർമ്മൻ കുസൃതികളേ, റ്റാ—റ്റാ!!" ആനി എമ്മയുടെ മുഖത്ത് ഒന്നു തറപ്പിച്ചു നോക്കി ! എന്നിട്ടൊരു നിമിഷം ഗൌരവം ഭാവിച്ചിരുന്നു !

രണ്ടു മാസത്തെ അവധിക്കുശേഷം അവർ പാരീസിൽ ഒത്തു ചേർന്നു പാരീസ് ! ശില്പകലയുടെ തറവാട് ! കലാസൌന്ദര്യത്തിൻെറ കളിത്തൊട്ടിൽ ! ആ തറവാട്ടു മുററത്തെ കളിത്തൊട്ടിലിൽ ഏഴുമാസക്കാലം അവർ ഊഞ്ഞാലാടി. ഒരിക്കലും മറക്കാൻ കഴിയാത്ത അനർഘ ദിനങ്ങൾ !!

നോത്രദാം ! വിക്ടർ യൂഗോവിൻെറ വിശ്വപ്രസിദ്ധ കഥാപാത്രമായ ആ 'കൂന'ൻെറ നാട് ! അവിടത്തെ പള്ളിമണികൾ ആനിയുടെ ഹൃദയത്തിൽ നവോന്മേഷം പകർന്നു !

മനസ്സിൽ മൊട്ടിട്ട മതചിന്തകൾ വികസ്വരമായി. ക്രിസ്തുവിനെ അവൾ ആരാധിച്ചു. ക്രിസ്തുമതത്തെ അവൾ സ്നേഹിച്ചു. " പാരഡൈസ് ലോസ്റ്റി"ൻെറ സ്ഥാനം കെബി (keble) ളിൻെറ "ക്രിസ്ത്യൻ ഇയർ" പിടിച്ചെടുത്തു!

കാലം ആനിയുടെ കവിളിൽ നുള്ളി ഓർമ്മിപ്പിച്ചു, "നീ യുവത്വത്തിലേക്കു കാലുകുത്തുകയാണ് !

അവർ വീണ്ടും ലണ്ടനിൽ തിരിച്ചെത്തി. ആ ശിശിര കാലം മിസ്. മാരിയറ്റുമൊത്ത് കഴിഞ്ഞു. വസന്തത്തിൽ, ഹാരോയിലെ തൻെറ കളിവീട്ടിൽ തിരിച്ചെത്തി. അമ്മ അഭിമാന പുളകിതയായി. തൻെറ മകൾ വിദ്യാ സമ്പന്നയാണ്.... എല്ലാം മിസ്. മാരിയറ്റിൻെറ ദയ ! ദൈവത്തിൻെറ അനുഗ്രഹവും ! ആ മഹതിയോടുള്ള കടപ്പാടുകൾക്ക് എങ്ങനെ നന്ദി പറയും?

മിസ്. മാരിയറ്റ് ആനിയുടെ കണ്ണുകളിൽ തന്നെ നോക്കി നിന്നു.... "എൻെറ ജീവിതം ധന്യമായി !" അവർ വികാര നിർഭരമായ സ്വരത്തിൽ പറഞ്ഞു.

ആനി മിസ്. മാരിയറ്റിൻെറ കൈകളിൽ ആദരപൂർവ്വം ചുംബിച്ചു. മാമിയുടെ കരങ്ങൾ ആനിയെ തലോടി.

കാലത്തിൻെറ ചിറകിൽ ചരടിട്ടു കെട്ടിയാലും നില്ക്കില്ലല്ലോ ! സ്വന്തം ചിറകിൽ പറന്നുയരാൻ മിസ്. മാരിയറ്റ് ആനിയെ ഉപദേശിച്ചു.

ആ ഗുരുനാഥയുടെ ഹൃദയത്തിനു മുന്നിൽ ആനി രണ്ടു തുള്ളി കണ്ണുനീർ കാഴ്ചവച്ചു. വിനീതയായ ശിഷ്യയുടെ വിലയേറിയ ഗുരുദക്ഷിണ ! മാമിയുടെ കണ്ണുകളും നിറഞ്ഞു. കണ്ണുനീരിൻെറ വില കണ്ണുനീരിനേ അറിയൂ !!

# വിവാഹം ഒരു കടങ്കഥ

വിവാഹം ! യുവത്വത്തിൻെറ മോഹനസ്വപ്നം ! മനസ്സിൽ മൊട്ടിട്ട സങ്കല്പങ്ങരം പൂവണിയുന്ന സുവർണ്ണദിനം. ജീവിതത്തിൻെറ വസന്തകാലം ! പുതിയ അനുഭവങ്ങരം .... പുതിയ അനുഭൂതികരം .... ! അവ നേടാൻ കൊതിക്കാത്ത ഹൃദയങ്ങളുണ്ടോ ? ഉണ്ട്. ഇതാ, ആനി എന്ന യുവതി ! വൈവാഹിക ജീവിതത്തെക്കുറിച്ചുള്ള ചിന്തപോലും അവളുടെ മനസ്സിൽ നാമ്പെടുത്തിരുന്നില്ല. ഒരു പ്രേമകഥ പോലും അവരം വായിച്ചിട്ടില്ല.

പനനീർപ്പൂവിൻെറ സൌന്ദര്യം ! തുമ്പപ്പൂവിൻെറ നൈർമ്മല്യം ! തുളസിപ്പൂവിൻെറ വിശുദ്ധി ! എല്ലാം ആ യുവതിയിൽ ഒത്തിണങ്ങി. വിവാഹാലോചനകരം പലതുവന്നു. നിരസിക്കപ്പെട്ടു. അവളുടെ ചിന്തകരം ക്രിസ്തുവിലും അമ്മയിലും ഒതുങ്ങിനിന്നു. അമ്മ ദുഃഖിതയായി. മകളെ സ്നേഹപൂർവ്വം ഉപദേശിച്ചു. " എനിയ്ക്കമ്മയുടെ സ്നേഹം മതി ! " അവരം സമാധാനിച്ചു.

ആനിയെ എന്തിനു കുററം പറയുന്നു ? അവരം വളർന്ന സാഹചര്യങ്ങരം .... അവരംക്കു ലഭിച്ച വിദ്യാഭ്യാസം .... എല്ലാം അത്തരത്തിലുള്ളതായിരുന്നില്ലേ ? ആ സ്വാധീനവലയത്തിൽ അവരം അമർന്നുപോയി ! ജീവിതാനുഭവങ്ങരംക്കു മാത്രമേ ആ ചട്ടക്കൂട് തകർക്കാൻ കഴിയൂ. ആനിയുടെ ജീവിതത്തിൽ സംഭവിച്ചതതാണ് !

1866— ലെ ഈസ്റ്റർ ദിനം. വസന്തത്തിലെ പൌർണ്ണമിനാരം. ആനിയുടെ ജീവിതത്തിലെ അവിസ്മരണീയമായ ഒരു ദിവസം ! സ്വർഗ്ഗാരോഹണപ്പെരുന്നാളിന് ആ കൊച്ചുദേവാലയം അണിഞ്ഞൊരുങ്ങുന്നു. ആനിയും കൂട്ടുകാരികളും കൂടി

പള്ളി ഒരു പൂമേടയാക്കി മാറ്റിയിരിക്കുന്നു ! വസന്തപുഷ്പങ്ങളുടെ വർണ്ണഭംഗിയിൽ മുങ്ങിക്കുളിച്ചു നില്ക്കുന്ന കൊച്ചു പറുദീസ !

ഫ്രാങ്ക്ബെസൻറ് ! ഒരു യുവ വൈദികൻ. അദ്ദേഹമാണ് ആ ദേവാലയത്തിൽ സേവനമനുഷ്ഠിക്കുന്നത്. ആനി അദ്ദേഹവുമായി പരിചയപ്പെട്ടു. ആ പരിചയപ്പെടലിന് തൻെറ ജീവിതം വിലയായി കൊടുക്കേണ്ടി വരുമെന്ന് ആനി അന്നോർമ്മിച്ചില്ല ! പക്ഷേ സംഭവിച്ചതങ്ങനെയാണ് !

വസന്തം കൊഴിഞ്ഞു വീണു. വേനൽ വന്നണഞ്ഞു. നാടെങ്ങും ഒഴിവു കാലാഘോഷങ്ങൾ ! നിറപ്പകിട്ടാർന്ന താവളങ്ങൾ ഉയർന്നു. അവിടെ കൊച്ചു കൊച്ചു സംഘങ്ങൾ ഒത്തു ചേരും. പാട്ടു പാടും; നൃത്തം ചെയ്യും പൂക്കൾ തേടും. ഉത്സാഹവും ഉന്മേഷവും തുടി കൊട്ടിപ്പാടുന്ന ദിനങ്ങൾ.... !

ആനിയും ഒരു സംഘത്തിൽ ചേർന്നു ഭാഗ്യമോ, നിർഭാഗ്യമോ ? ഫ്രാങ്ക്ബെസൻറും അതേ സംഘത്തിൽ തന്നെ ! പരിചിതരായ അവർ കൂടുതൽ അടുത്തു. ആ അടുപ്പത്തിൽ ഒരു പ്രത്യേകതയും ആനികണ്ടില്ല. അത്തരം കൂടിച്ചേരലുകൾ പാശ്ചാത്യ സംസ്ക്കാരത്തിൻെറ ഭാഗങ്ങളാണ് ! മാന്യതയുടെ അതിർ വരമ്പുകൾ ആരും ലംഘിക്കാറില്ല. എത്ര വേഗത്തിലാണ് ഒരാഴ്ച കടന്നു പോയത് !

ഒഴിവുകാലം കഴിഞ്ഞു കൂട്ടുകാർ പിരിഞ്ഞു. ഫ്രാങ്ക്ബെസൻറ് ആനിയുടെ മുന്നിൽ നില്ക്കുന്നു. അദ്ദേഹം തുറന്നു പറഞ്ഞു. "ആനിയെ വിവാഹം കഴിക്കാൻ ആഗ്രഹിക്കുന്നു........ സമ്മതമാണോ ?" അപ്രതീക്ഷിതമായ ചോദ്യം. ആനി നടുങ്ങിപ്പോയി ! മനസ്സിൽ ഒരു മിന്നൽപ്പിണർ ! ചിന്തകളുടെ വേലിയേറ്റം ! "സമ്മതമാണോ ?" ആ ഒരു വാക്കിൽ തൻെറ ജീവിതമല്ലേ കുരുങ്ങി നില്ക്കുന്നത് ? എന്തു മറുപടി പറയും ? എങ്ങനെ നിരസിക്കും ? എങ്ങനെ സ്വീകരിക്കും ? നിർണ്ണായകമായ ചില നിമിഷങ്ങൾ .... ! ആനിക്കു മൌനമവലംബിക്കാനേ കഴിഞ്ഞുള്ളൂ; അവളൊരു സ്ത്രീയല്ലേ?

മൌനം സമ്മതലക്ഷണം, ആ യുവ പുരോഹിതൻ സമാധാനിച്ചു. സന്തോഷത്തോടെ യാത്ര പറഞ്ഞു. ആനി അസ്വസ്ഥയായി. താനിത്ര ദുർബലയായിപ്പോയല്ലോ ! എന്തിന് മൗനം നടിച്ചു ? അതിൻെറ അർത്ഥമോർത്ത് അവൾ ദുഃഖിച്ചു. മനസ്സു വേദനിച്ചു. ആ നിമിഷത്തെ ശപിച്ചു. "കുറച്ചു സമയം തരൂ" എന്നു പറഞ്ഞെങ്കിലും രക്ഷപ്പെടാമായിരുന്നില്ലേ ?

എല്ലാമറിഞ്ഞപ്പോൾ അമ്മ സമാശ്വസിപ്പിച്ചു. "ഒരു പുരോഹിതൻെറ ഭാര്യാപദവി, നന്മ ചെയ്യാൻ കൂടുതൽ അവസരങ്ങൾ സൃഷ്ടിക്കും കുഞ്ഞേ ! " ആ ശ്വാസത്തിൻെറ നീർക്കുമിള ! ചിന്ത ആ വഴിക്കു തിരിഞ്ഞപ്പോൾ അങ്ങിങ്ങ് മരുപ്പച്ചകൾ കണ്ടെത്താൻ കഴിഞ്ഞു ! ദേവപൂജയിലൂടെ ആത്മസായൂജ്യം നേടാം. മതപരമായ ചടങ്ങുകളിൽ അഭിമാനപൂർവ്വം പങ്കെടുക്കാം. പാവപ്പെട്ടവരുടെ കണ്ണുനീരൊപ്പാൻ സന്ദർഭം ലഭിക്കും. അതെല്ലാം തൻെറ ജീവിതാഭിലാഷങ്ങൾ തന്നെ. പൌരോഹിത്യത്തെ താൻ ആദരിക്കുന്നു. പുരോഹിതനെ ഇഷ്ടപ്പെടുന്നു. പക്ഷെ ഭർത്താവായ പുരോഹിതൻ ! അദ്ദേഹവുമായി എങ്ങനെ പൊരുത്തപ്പെടും ? ഒരു ഭാര്യക്കു വേണ്ട യോഗ്യതകളൊന്നും താൻ നേടിയിട്ടില്ല ! അതിസ്നേഹം കൊണ്ട് അമ്മ അതെല്ലാം മറന്നു പോയി !

എല്ലാം വിധി ! അവസാനത്തെ ആശ്രയബിന്ദു ! ദുഃഖിതരുടെ അത്താണി! അവിടെ ചുമടിറക്കിവച്ച് നെടുവീർപ്പിട്ടു ! ആ പുരോഹിതൻെറ ചിറകിൽ പറ്റിക്കൂടാൻ ആനി ഉറച്ചു. ഹൃദയത്തിൽ കൂടുകൂട്ടാൻ തനിയ്ക്കറിയില്ലല്ലോ !

ആ വർഷം കടന്നു പോയി. അടുത്ത ശിശിരത്തിൽ ഫ്രാങ്ക് ബസൻറും ആനിയും തമ്മിലുള്ള വിവാഹം നടന്നു. ആനി അന്നു മുതൽ ആനിബസൻറായി. ആ യുവമിഥുനം ജീവിതമാരംഭിച്ചു. മധു വിധുവില്ല. മാദകസ്വപ്നങ്ങളില്ല. മുന്തിരിച്ചാറും പാനപാത്രവുമില്ല. മണിയറ പോലും അലങ്കരിച്ചൊരുക്കിയില്ല.

ജീവിതം എന്ന ദുഃഖം ആനി ആദ്യമായി അനുഭവിച്ചറിഞ്ഞു. പൊരുത്തക്കേടുകൾ........ മാനസിക സംഘട്ടനങ്ങൾ.... അസ്വസ്ഥതകൾ.... അപസ്വരങ്ങൾ !! ആ വിവാഹം ഒരു ബന്ധനം മാത്രം ! അദ്ദേഹത്തിന്റെ സങ്കല്പങ്ങൾക്കൊത്ത് ആനിബസന്റിന് ഉയരാൻ കഴിഞ്ഞില്ല !

എങ്കിലും ആ ജീവിതവല്ലരി രണ്ടുവട്ടം പൂവണിഞ്ഞു. ആദ്യത്തെ കൺമണി ആണു തന്നെ ! രണ്ടാമത്തേതു പെൺകുഞ്ഞും. രണ്ടും നിർഭാഗ്യത്തിന്റെ കുരുന്നുകൾ. എന്നും അസുഖം. സന്തോഷവും സമാധാനവും ആ വീട്ടിൽ നിന്ന് ഓടിയൊളിച്ചു. നോവിച്ചു രസിക്കുക ജീവിതത്തിന്റെ ഇഷ്ട വിനോദമാണല്ലോ ! ആ ക്രൂരതയ്ക്കു മുന്നിൽ ആനിബസന്റ് ആകെ തളർന്നു പോയി. ആത്മഹത്യയ്ക്കൊരുങ്ങി. "ഭീരു, നീ ജീവിതത്തിൽ നിന്ന് ഒളിച്ചോടുന്നോ ? ഈ ദുഃഖവും വേദനയും ക്ഷണികങ്ങളാണ്. അവയെ നേരിടൂ " മനസ്സിൽ ആ ശബ്ദം മുഴങ്ങിക്കേട്ടു. ആ ദിവ്യനാദം ആരുടെയാണ്? ദൈവത്തിന്റെയല്ല; മതത്തിന്റെയല്ല ! പിന്നെ.... ?

അനുഭവങ്ങൾ ആനിബസന്റിന്റെ വിശ്വാസങ്ങളെ ചോദ്യംചെയ്തു. ഓർമ്മവച്ച നാൾ തൊട്ട് മതത്തേയും ദൈവത്തേയും മനസ്സിൽ പേറിനടന്നു! എല്ലാം ദൈവത്തിന് അർപ്പിച്ചു. ഒരു തെറ്റും ചെയ്യാതെ ജീവിച്ചു. എന്നിട്ടെന്തു നേടി ? നിഷ്ളങ്കയും നിരപരാധിയുമായ തന്നെ എന്തിനിങ്ങനെ ശിക്ഷിക്കുന്നു? എല്ലാവിശ്വാസങ്ങളും പോയി തുലയട്ടെ! ആനിബസന്റ് ഉറക്കെ വിളിച്ചു പറഞ്ഞു.

ഒരു പുരോഹിതന്റെ ഭാര്യ ദൈവത്തിനും പള്ളിക്കും എതിരേ ശബ്ദമുയർത്തുകയോ? ഫ്രാങ്ക്ബസന്റ് കോപം കൊണ്ടു വിറച്ചു. "പള്ളിയിലേക്കു മടങ്ങുക.' ആരാധനാക്രമങ്ങൾ അനുസരിക്കുക " അദ്ദേഹം ഭാര്യക്ക് അന്ത്യശാസനം നല്കി. പക്ഷേ ആനിബസന്റ് ആത്മവഞ്ചനയ്ക്കൊരുങ്ങിയില്ല അന്ത്യശാസനം നിരസിക്കപ്പെട്ടു. ഫലമോ? വിവാഹമോചനം ആറുവർഷക്കാലത്തെ അസ്വസ്ഥമായ ആ ദാമ്പത്യജീവിതത്തിന് തിരശ്ശീല വീണു

ആനിബസൻറ് സ്വതന്ത്രയായി. പക്ഷേ ആ സ്വാതന്ത്ര്യത്തിനു കൊടുത്ത വില! അതോർമ്മിക്കുമ്പോൾ ഭയമാകുന്നു എല്ലാം നഷ്ടപ്പെട്ടില്ലേ ? സുഹൃത്തുക്കൾ, ബന്ധുക്കൾ, മതം, പള്ളി—തന്നെ നോക്കി പരിഹസിക്കുന്നു. കൈവിരലുകളിൽ തൂങ്ങുന്ന രണ്ടു പിഞ്ചുകുട്ടികൾ ! ഒന്നുമറിയാത്ത നിഷ്ക്കളങ്കർ ! അതാണ് നേട്ടം ! വിശക്കുമ്പോൾ അപ്പത്തിനു വേണ്ടി അവർ കരയും.. ആർക്കെന്തു നൽകും ? തലചായ്ക്കാൻ ഒരിടം വേണം. എന്തുമാർഗ്ഗം ? വൃദ്ധയായ അമ്മ. അന്ത്യനാളുകളിൽ അമ്മയെ ശുശ്രൂഷിക്കണം. മകളുടെ കടമയാണത്. എങ്ങനെ നിറവേറ്റും ! അമ്മ എത്രമാത്രം കഷ്ടപ്പാടുകൾ സഹിച്ചു ! അതെല്ലാം നിർഭാഗ്യയായ ഈ മകൾക്കു വേണ്ടിയല്ലേ ? നിസ്സഹായയായി നോക്കി നിൽക്കാൻ മാത്രമേ ഇന്ന് ഈ മകൾക്കു കഴിയുന്നുള്ളൂ ! എല്ലാം പൊറുക്കണേ ! ........ വികാരം അണപൊട്ടിയൊഴുകുന്നു........!

ആൺകുട്ടിയെ ഫ്രാങ്ക്ബസൻറ് കൂട്ടിക്കൊണ്ടുപോയി. പെൺ കുഞ്ഞിൻെറ അവകാശം അമ്മയ്ക്കാണല്ലോ. അനുഭവങ്ങളുടെ തീച്ചൂളയിൽ നിന്നുയിർക്കൊണ്ട പുതിയ മനസ്സുമായി ജീവിതത്തെ നേരിടാൻ ആനിബസൻറ് നിശ്ചയിച്ചു. ആദ്യം തുന്നൽപ്പണി. തുച്ഛമായ വരവ്. കുടുംബം പുലർത്താൻ തികയുന്നില്ല. പിന്നെ ഒരു പ്രഭുകുടുംബത്തിൽ ഗാർഹികാദ്ധ്യാപിക. പക്ഷേ പാചകവും ശുശ്രൂഷയും ഭരണവും എല്ലാം നിർവ്വഹിക്കണം. അങ്ങനെ ജീവിതം ഒരു വിധം മുന്നോട്ടു നീങ്ങി.

പക്ഷേ കാലം വീണ്ടും ക്രൂരതയ്ക്കൊരുങ്ങി. അമ്മ മരണശയ്യയിൽ ! പാപമോചനത്തിന് കുമ്പസാരിക്കണം. അമ്മയുടെ അന്തിമാഭിലാഷം ! പക്ഷേ മകളോടൊപ്പമേ അതിൽ പങ്കെടുക്കൂ ! അമ്മയുടെ നിർബന്ധം ! ആനിബസൻറ് വഴങ്ങി. പുരോഹിതന്മാരുടെ പടിവാതിലുകൾ കയറിയിറങ്ങി ! അവിശ്വാസിയുടെ വീട്ടിൽ കുമ്പസാരമോ ? അവർ വന്നില്ല. ഒടുവിൽ ഒരു പുരോഹിതൻെറ മനസ്സലിഞ്ഞു. അദ്ദേഹം വന്നു. കൂദാശ നടന്നു. അമ്മയുടെ മനസ്സ് തണുത്തു! ആനിബസൻറിൻെറ ജീവിതത്തിലെ അവസാനത്തെ കുമ്പസാരം !

അമ്മയും യാത്രപറഞ്ഞു. ആ ദുഃഖവും കടിച്ചമർത്തി. ഇനി ആരുണ്ട്? പറക്കമുറ്റാത്ത ഒരു പെൺകുഞ്ഞു മാത്രം! മേബിൾ— അതാണവളുടെ പേർ. അവളുടെ കവിളിൽ ഒരുമ്മ കൊടുത്തു

സന്ധ്യാസമയം കുളിർകാറ്റു വീശുന്നുണ്ട്. എന്നിട്ടും മനസ്സിലെ ചൂടുശമിക്കുന്നില്ല. എന്തൊരവസ്ഥ! ഇതു തുടങ്ങിയിട്ടെത്ര നാളായി? രക്ഷപ്പെടാനെന്തു മാർഗ്ഗം? എത്ര ആലോചിച്ചിട്ടും ഒരെത്തും പിടിയും കിട്ടുന്നില്ല! മനസ്സും ചിന്തയും ജീവിതവും വഴിമുട്ടി നില്ക്കുന്നു! പള്ളിയിൽ നിന്ന് മണിനാദമുയർന്നു. ആ ശബ്ദം ആനിബസന്റിന്റെ മനസ്സിൽ ഒരു വികാരവും ഉണർത്തിയില്ല! ദൈവം! അദ്ദേഹമെവിടെ? ഭൂമിയിലോ, സ്വർഗ്ഗത്തിലോ? മനുഷ്യന്റെ കണ്ണുനീരുകാണാൻ ദൈവത്തിനു കണ്ണില്ലെന്നോ! പാപത്തെ സൃഷ്ടിച്ച ദൈവം പാപിയെ എന്തിനു ശിക്ഷിക്കുന്നു? അതെന്തു നീതിശാസ്ത്രം? നൻമയോടൊപ്പം തിൻമയും സൃഷ്ടിക്കപ്പെട്ടതെന്തിന്? ചെകുത്താനെ ദൈവമെന്തിന് നരകത്തിൽ കുടിയിരുത്തിയിരിക്കുന്നു? നിരപരാധിയെ കണ്ണീരു കുടിപ്പിക്കുക. എന്നിട്ടത് കണ്ടില്ലെന്നു ഭാവിക്കുക. അത് ക്രൂരതയല്ലേ? ജീവിതം നൽകിയ പാഠം അതാണ്. ദൈവം സ്വർഗ്ഗത്തിൽ സുഖിക്കുന്നു. മനുഷ്യൻ ഭൂമിയിൽ കഷ്ടപ്പെടുന്നു. ആരെയാണ് പൂജിക്കേണ്ടത്? ദൈവത്തെയോ മനുഷ്യനെയോ.... ?.

"ഇരുട്ടായി" മേബിളിന്റെ ശബ്ദം.

ആനിബസൻറ് ഞെട്ടിയുണർന്നു. സമയം പോയതറിഞ്ഞില്ല. മനസ്സു നിറയെ ദൈവത്തിനെതിരായ ചിന്തകൾ! ക്രിസ്തുമതത്തിനെതിരായ അമർഷം! അകത്തും പുറത്തും ഇരുട്ട്! ഇരുട്ടിൽ തപ്പുന്നത് വിഡ്ഢിത്തമാണ്. വെളിച്ചം കണ്ടെത്തിയേ പറ്റൂ! പക്ഷേ അതെവിടെ.... ?

# ജീവിതം തളിരിടുന്നു

1874 ആഗസ്റ്റ് 2. അന്നൊരു ഞായറാഴ്ചയാണ്. മഞ്ഞു പെയ്യുന്ന ഒരു സായങ്കാലം! സ്ഥലം ലണ്ടനിലെ പ്രസിദ്ധമായ സയൻസ്ഹാൾ. എല്ലാ കണ്ണുകളും അങ്ങോട്ടു പ്രവഹിക്കുന്നു. എങ്ങും തിക്കും തിരക്കും! നിമിഷങ്ങൾക്കകം സയൻസ്ഹാൾ നിറഞ്ഞൊഴുകി! ആനിബസൻറ് നേരത്തെ സ്ഥലം പിടിച്ചിരുന്നു. ക്ഷണിക്കപ്പെട്ട അതിഥിയുമായിരുന്നു. വരാന്തകളിലും മുറ്റത്തും ജനങ്ങൾ ഒതുങ്ങിച്ചേർന്നു നിന്നു. ആരും ആരേയും നിയന്ത്രിക്കുന്നില്ല. എങ്കിലും ഒരപശബ്ദം പോലും കേൾക്കാനില്ല! അച്ചടക്കമുള്ള ജനങ്ങൾ!!

കൃത്യസമയത്ത് അദ്ദേഹം ഹാളിൽ പ്രവേശിച്ചു. സദസ്സിനെ അഭിവാദ്യം ചെയ്തു. ജനങ്ങൾ ഹർഷാരവം മുഴക്കി. അദ്ദേഹം പ്രസംഗവേദിയിലിരുന്നു. മിടിക്കുന്ന ഹൃദയത്തോടെ, തിളങ്ങുന്ന കണ്ണുകളോടെ, ആനിബസൻറ് അദ്ദേഹത്തെ കണ്ടു! ആദ്യത്തെ ദർശനം! അവർ ഹർഷപുളകിതയായി! ആ മനസ്സ് മന്ത്രിച്ചു: "ചാറൾസ് ബ്രാഡ്ലോ.... ചാറൾസ് ബ്രാഡ്ലോ". സ്വാതന്ത്ര്യത്തിന്റെയും സ്വതന്ത്രചിന്തയുടെയും ധീരനായപടയാളി! വാക്ധോരണി കൊണ്ട് മനുഷ്യഹൃദയങ്ങളെ അടക്കിഭരിക്കുന്ന ചക്രവർത്തി! മഹാനായ ഒരു ദൈവനിഷേധി!.

അദ്ദേഹം പ്രസംഗമാരംഭിച്ചു. ആ വിപ്ലവകാരിയുടെ നാവിൽ നിന്നൊഴുകി വീഴുന്നതു മധുര ശബ്ദം! സദസ്സിൽ അൽഭുതം മൊട്ടിട്ടു! ശ്രീകൃഷ്ണന്റേയും ക്രിസ്തുദേവന്റേയും കഥകൾക്കു തമ്മിലുള്ള സാദൃശ്യത്തെക്കുറിച്ചാണ് അദ്ദേഹം സംസാരിച്ചത്. ആ വാഗ്വിലാസത്തിൽ ആനിബസൻറ് അലിഞ്ഞുപോയി! തന്റെ മനസ്സിലെ കൊടുങ്കാറ്റ് കെട്ടടങ്ങിയ ഒരു പ്രതീതി!

'ദേശീയ മതേതര സംഘ'ത്തിലെ അംഗങ്ങൾക്കുള്ള യോഗ്യതാപത്രങ്ങൾ വിതരണം ചെയ്യാനാണ് ബ്രാഡ്ലോ ലണ്ടനിലെത്തിയത്. ആനിബസന്റ് ആ സംഘത്തിൽ അംഗത്വമെടുത്തിരുന്നു. ബ്രാഡ്ലോ ആനിബസൻറിൻെറ അരികിൽ ചെന്നു. യോഗ്യതാപത്രം നീട്ടിക്കൊണ്ട് ചോദിച്ചു. "മിസ്സിസ്സ്. ബെസൻറ്.... അല്ലേ ?" അദ്ദേഹമെങ്ങനെ പേരു മനസ്സിലാക്കി ? ആനിബസൻറ് വിസ്മയാധീനയായി ! ഒരു നിമിഷം കൊണ്ട് ഹൃദയം പിടിച്ചടക്കുന്ന ഇന്ദ്രജാലക്കാരൻ !

ആ സൌഹൃദം നാൾക്കുനാൾ വളർന്നു വന്നു. അത് ആനിബസൻറിൻെറ ജീവിതത്തിന് വെളിച്ചമേകി. ശിഥിലമായ ചിന്തകൾക്ക് വ്യക്തമായ രൂപം നൽകി. പ്രവർത്തിക്കാനൊരു വേദിയുണ്ടായി. 'ദേശീയ മതേതരസംഘ'ത്തിൻെറ ജിഹ്വയായിരുന്നു 'നാഷണൽ റിഫോർമർ' പത്രം. ആനിബസൻറ് അതിൻെറ പ്രവർത്തനങ്ങളിൽ മുഴുകി. ധാരാളം എഴുതി. മതബ്രാന്തിനും അന്ധവിശ്വാസങ്ങൾക്കും എതിരെ ശബ്ദമുയർത്തി. മനസ്സിൽ രൂപം കൊണ്ട വിചാരവിപ്ലവത്തിൻെറ മാറ്റൊലി ! സ്വതന്ത്രചിന്തയുടെ ലോകത്തിൽ ആനിബസൻറ് പറന്നുയർന്നു. നിരീശ്വരവാദത്തിൻെറ അലകളിൽ നീന്തിത്തുടിച്ചു താങ്ങും തണലുമായി അജയ്യനായ ബ്രാഡ്ലോ ഉണ്ട്. നിർഭയം മുന്നേറാം. ആനിബസൻറിൻെറ ജീവിതം തളിരിട്ടു....

പാർലമെൻറിലും അസംബ്ളിയിലും അംഗങ്ങൾ സത്യപ്രതിജ്ഞ ചെയ്യുന്നതു ശ്രദ്ധിച്ചിട്ടുണ്ടോ ? ചിലർ ദൈവനാമത്തിൽ പ്രതിജ്ഞയെടുക്കുന്നു. മറ്റുചിലർ ദൃഢപ്രതിജ്ഞ ചെയ്യുന്നു. രണ്ടിനും ഇന്ന് നിയമസാധുതയുണ്ട്. പക്ഷേ പണ്ടത്തെ കഥ അതല്ല. ദൈവനാമത്തിലേ പ്രതിജ്ഞ ചെയ്യാവൂ ! പിന്നെ എങ്ങനെ ഈ ദൃഢപ്രതിജ്ഞ കടന്നു വന്നെന്നോ ? അതൊരു നീണ്ടകഥയാണ് ! ജനാധിപത്യത്തിൻെറ ചരിത്രത്തിൽ സുവർണ്ണ ലിപികളിൽ രേഖപ്പെടുത്തിയിട്ടുള്ള കഥ ! ചാറൾസ് ബ്രാഡ്ലോയും ആനിബസൻറുമാണ് പ്രധാന കഥാപാത്രങ്ങൾ !

ജനാധിപത്യത്തിൻെറ ഈറ്റില്ലമാണ് ബ്രിട്ടീഷ് പാർലമെൻറ്. തെരഞ്ഞെടുപ്പുകാലം നോർത്താംപ്ടൺ(North am-pton) മണ്ഡലത്തിൽ നിന്ന് ഒരിടതുപക്ഷസ്ഥാനാർത്ഥി വിജയിച്ചു. ജനങ്ങൾ സന്തോഷം കൊണ്ടു തുള്ളിച്ചാടി. ആ വിജയി ചാൾസ് ബ്രാഡ്ലോ ആയിരുന്നു.

പാർലമെൻറിൻെറ പ്രഥമസമ്മേളനം. അംഗങ്ങളുടെ സത്യപ്രതിജ്ഞാകർമ്മം നടക്കുകയാണ്. ബ്രാഡ്ലോ ഒരവകാശവാദം ഉന്നയിച്ചു: " ദൃഢപ്രതിജ്ഞ ചെയ്യാൻ അനുവദിക്കണം. നിയമം അതിനു പ്രതികൂലമല്ല." ജനസഭയിൽ അതൊരു പുതിയ ശബ്ദമായിരുന്നു. പാരമ്പര്യങ്ങളെ പൂവിട്ടു പൂജിക്കുന്ന ബ്രിട്ടീഷ് പാർലമെൻറ് അതുചെവിക്കൊണ്ടില്ല. അവകാശവാദം നിഷേധിക്കപ്പെട്ടു. പ്രതിഷേധസ്വരമുയർന്നു. പ്രശ്നം പരിശോധിക്കാൻ ഒരു സമിതിയെ നിയോഗിച്ചു. സമിതിയുടെ റിപ്പോർട്ട് ബ്രാഡ്ലോവിന് അനുകൂലമായിരുന്നില്ല.

ബ്രാഡ്ലോ ഒരു പുനർ ചിന്തനം നടത്തി. സത്യപ്രതിജ്ഞ ചെയ്യാൻ സന്നദ്ധത പ്രകടിപ്പിച്ചു. പക്ഷേ ദൈവത്തിൽ വിശ്വാസമില്ലാത്ത ഒരാൾ ദൈവത്തിൻെറ പേരിൽ പ്രതിജ്ഞയെടുക്കുന്നതിലെന്തർത്ഥം? പാർലമെൻറിൽ പ്രമേയം വന്നു. ബ്രാഡ്ലോയെ പ്രതിജ്ഞ ചെയ്യാൻ അനുവദിക്കരുത്! പ്രശ്നം പഠിക്കാൻ ഒരു സൂക്ഷ്മ പരിശോധനാസമിതി നിയമിക്കപ്പെട്ടു. സമിതിയുടെ മുന്നിൽ ബ്രാഡ്ലോ തൻെറ വാദമുഖങ്ങൾ അവതരിപ്പിച്ചു. അദ്ദേഹത്തെ പ്രതിജ്ഞ ചെയ്യാൻ അനുവദിക്കണമെന്ന് സമിതി ശുപാർശ സമർപ്പിച്ചു. അതിൻെറ വെളിച്ചത്തിൽ ബ്രാഡ്ലോയ്ക്കനുകൂലമായ പ്രമേയം വന്നു. പക്ഷേ വോട്ടെടുപ്പിൽ പരാജയപ്പെട്ടു. അദ്ദേഹം വീണ്ടും തൻെറ അവകാശമുന്നയിച്ചു. സഭയുടെ ന്യായാസനത്തിനു മുന്നിൽ ആദ്യത്തെ പ്രസംഗമവതരിപ്പിച്ചു. പിൻവാങ്ങാൻ അദ്ധ്യക്ഷൻ കല്പിച്ചു. ബ്രാഡ്ലോ വഴങ്ങിയില്ല. പോലീസ് ബലം പ്രയോഗിച്ച് അദ്ദേഹത്തെ പുറത്താക്കി. പാർലമെൻറിൻെറ ക്ലോക്ക്ടവറിൽ തടവുകാരനാക്കി.

ആനിബസൻറ് ഈ അനീതിക്കെതിരെ ശബ്ദമുയർത്തി. 'നാഷണൽ റിഫോർമ'റിൽ നിശിതമായ വിമർശനങ്ങൾ അരങ്ങേറി. ആ തൂലിക പടവാളായി ചലിച്ചു. ജനരോഷം ആളിക്കത്തി! നോർത്താംപ്ടനിലെ ഇടതുപക്ഷവാദികൾ ഇളകിമറിഞ്ഞു! അവരുടെ പ്രിയപ്പെട്ട നേതാവ് തടങ്കലിൽ! നാട്ടിലുടനീളം പ്രതിഷേധ പ്രകടനങ്ങൾ നടന്നു!

അടുത്ത ദിവസം തന്നെ ബ്രാഡ്ലോ വിമോചിതനായി. വെസ്റ്റ്മിനിസ്റ്റർ ഹാളിൽ ആയിരക്കണക്കിനാളുകൾ അദ്ദേഹത്തെ സ്വീകരിക്കാൻ എത്തിച്ചേർന്നു! കഴുത്തിൽ പൂമാലകളുടെ കൂമ്പാരം! പാർലമെൻറ് അദ്ദേഹത്തിൻെറ അവകാശവാദം തത്കാലം അംഗീകരിച്ചു. ദൃഢപ്രതിജ്ഞക്ക് അനുവാദം നല്കി. പോരാട്ടത്തിൻെറ തിരപ്പുറപ്പാട് ഭംഗിയായി! കളിവിളക്കിനു തിരി കൊളുത്തിയത് ആനിബസൻറല്ലേ?

പ്രശ്നം അവിടം കൊണ്ടവസാനിച്ചില്ല. ആരംഭം കുറിച്ചതേയുള്ളൂ. 'ദൃഢപ്രതിജ്ഞ' കോടതിയിലെത്തി. ബ്രാഡ്ലോയുടെ തെരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിക്കപ്പെട്ടു. പക്ഷേ കൂടുതൽ വോട്ടിൻെറ ഭൂരിപക്ഷത്തോടെ അദ്ദേഹം വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹത്തിൻെറ ആരാധകരുടെ സംഖ്യ അനുദിനം വർദ്ധിച്ചു വന്നു. പ്രസിദ്ധി മലവെള്ളം പോലെ കുതിച്ചുകയറി.

പാർലമെൻറിൽ വീണ്ടും പ്രക്ഷുബ്ധമായ അന്തരീക്ഷം അടുത്ത പൊതുതെരഞ്ഞെടുപ്പുവരെ അതു നീണ്ടുപോയി. അതിനിടയിൽ എന്തെന്തു കഷ്ടപ്പാടുകൾ ആ സ്വാതന്ത്ര്യസംരക്ഷകൻ അനുഭവിച്ചു! ആപത്ഘട്ടങ്ങളിലെല്ലാം അദ്ദേഹത്തെ സഹായിക്കാൻ ആനിബസൻറ് ഓടിയെത്തി! മർദ്ദനം! ക്രൂരമായ മർദ്ദനം!! ബ്രാഡ്ലോ ഭയപ്പെട്ടില്ല. രാഷ്ട്രീയ പ്രതിയോഗികളുടെ ഒളിയമ്പുകൾ! തേജോവധം ചെയ്യൽ! എന്നിട്ടും അദ്ദേഹം കുലുങ്ങിയില്ല; മൂന്നു പ്രാവശ്യം സഭാംഗത്വം കോടതി റദ്ദു ചെയ്തു. പക്ഷേ നോർത്താംപ്ടനിലെ സമ്മതിദായകർ കൂടുതൽ കൂടുതൽ ഭൂരിപക്ഷത്തോടെ വീണ്ടും വീണ്ടും അദ്ദേഹത്തെ വിജയിപ്പിച്ചു. ബ്രാഡ്ലോ ജനങ്ങ

ളുടെ കണ്ണിലുണ്ണിയായി! ആരാധനാപാത്രമായി !! പൊതുതെരഞ്ഞെടുപ്പിൽ അദ്ദേഹം വമ്പിച്ച ഭൂരിപക്ഷം നേടി. ബ്രാഡ്ലോയുടെ എല്ലാവിജയങ്ങൾക്കു പിന്നിലും പ്രവർത്തിച്ചത് ആനിബസൻറിൻെറ കരങ്ങളായിരുന്നു. ഒടുവിൽ 1888 ആഗസ്റ്റ് 9–ന് ആ പോരാട്ടം വിജയകരമായി പര്യവസാനിച്ചു. എട്ടുവർഷക്കാലത്തെ നിരന്തരമായ യുദ്ധത്തിനു ഫലമുണ്ടായി. ദൃഢപ്രതിജ്ഞാനിയമം നിലവിൽ വന്നു.

'ദേശീയമതേതരസംഘം' ഇംഗ്ലണ്ടിൻെറ സാംസ്കാരിക മണ്ഡലത്തിൽ വിപ്ലവം സൃഷ്ടിച്ചു ആനിബസൻറ് അതിൻെറ ഉപാദ്ധ്യക്ഷയാണ്. ബ്രാഡ്ലോ അദ്ധ്യക്ഷനും. മതത്തിന് അതീതമായ ഒരു ചിന്താസരണി വെട്ടിത്തുറക്കപ്പെട്ടു. സ്വതന്ത്രമായി ചിന്തിക്കാൻ യുവജനങ്ങൾ സന്നദ്ധരായി. അന്ധവിശ്വാസങ്ങളെ ചോദ്യം ചെയ്യാനുള്ള ഒരു പ്രവണത വളർന്നു. ദൈവത്തിനെതിരെ ശബ്ദമുയർന്നു "ദൈവത്തെക്കുറിച്ച് എനിക്കൊന്നും അറിയില്ല. അതുകൊണ്ട് ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നില്ല ! "പുതിയ തലമുറയുടെ ശബ്ദം. സ്വതന്ത്രമാക്കപ്പെട്ട മനസ്സിൻെറ മുറവിളി ! ചുറ്റും അനീതി ക്രൂരത, അസമത്വം ! യുവഹൃദയങ്ങളിൽ പ്രതിഷേധസ്വരമുയർന്നു. " മനുഷ്യൻ ദൈവത്തിൻെറ സൃഷ്ടിയാണ് ! " ഈശ്വരവാദികളുടെ സിദ്ധാന്തം. നിരീശ്വരവാദികൾ ഉറക്കെവിളിച്ചു പറഞ്ഞു: "പരിതസ്ഥിതികളുടെ സൃഷ്ടിയാണ് മനുഷ്യൻ ! അതൊരു കൊടുങ്കാറ്റായി അന്തരീക്ഷത്തിൽ ഉയർന്നു. നല്ല പരിതസ്ഥിതികൾ സൃഷ്ടിക്കൂ; നല്ല ഫലം കൊയ്തെടുക്കാം. ആരോഗ്യമുള്ള ശരീരവും ആരോഗ്യമുള്ള ബുദ്ധിയുമാണ് മനുഷ്യൻെറ സമ്പത്ത് ! തിൻമ അജ്ഞതയിൽ നിന്നു രൂപം കൊള്ളുന്നു. അജ്ഞതയാണ് പുരോഗതിയുടെ ഏറ്റവും വലിയ ശത്രു ! ഇരുട്ടിൽ എത്ര നാൾ ജീവിക്കാൻ കഴിയും ? വെളിച്ചമാണ് ശക്തി ! ബ്രാഡ്ലോയുടേയും ആനിബസൻറിൻെറയും ചിന്തയിൽ നിന്നുടലെടുത്ത വിപ്ലവ സൂക്തങ്ങൾ.... !! തേംസ് നദിയിലും ഹാരോകുന്നിലും വിൻഡ്സർ കൊട്ടാരങ്ങളിലും അതിൻെറ പ്രതിദ്ധ്വനി ഉയർന്നു.

'നാഷണൽ റിഫോർമർ' ആ വിപ്ലവചിന്തകൾക്ക് അക മ്പടി സേവിച്ചു. ആനിബസൻറാണ് പത്രാധിപ. അജാക്സ് (Ajax) എന്ന തൂലികാനാമത്തിലാണ് അവർ ലേഖനങ്ങളെഴുതി യിരുന്നത്. ദിനം പ്രതി വായനക്കാരുടെ എണ്ണം കൂടി വന്നു. ആ തൂലിക കൂടുതൽ ശക്തിയാർജ്ജിച്ചു....ജനങ്ങൾ ആവേശ ഭരിതരായി. കൈയിൽ നാഷണൽ റിഫോർമറിന്റെ ഒരു പ്രതി യുമായി നടക്കാനിറങ്ങുന്നത് അന്നത്തെ ചെറുപ്പക്കാർ അഭിമാ നമായി കരുതി!

സ്വതന്ത്രചിന്തയുടെ സന്ദേശവുമായി ഇംഗ്ലണ്ടിലെ ഗ്രാമങ്ങ ളിൽ ആനിബസൻറ് കടന്നു ചെന്നു. ഉറങ്ങുന്ന ഗ്രാമചേതന യെ വിളിച്ചുണർത്തി. ചിലർ പൂമാല നല്കി. മറ്റുചിലർ കല്ലെറിഞ്ഞു. സമൂഹത്തിന്റെ രണ്ടു മുഖങ്ങൾ. ആ പ്രസംഗ പര്യടനം അനുഭവസമ്പന്നമായിരുന്നു! ആ സന്ദേശം ഗ്രാമങ്ങ ളിലെ പച്ചപ്പടർപ്പുകൾ ഏറ്റുപാടി!

തിരക്കു പിടിച്ച ജീവിതം. ബഹളം നിറഞ്ഞ അന്തരീക്ഷം. എന്നിട്ടും പഠിക്കാനും വായിക്കാനും സമയം കണ്ടെത്തി. ലണ്ടൻ മെട്രിക്കുലേഷൻ പരീക്ഷയിൽ വിജയം നേടി. അന്ന വർക്ക് മുപ്പത്തിരണ്ടു വയസ്സുണ്ട്. ഒരു ശാസ്ത്രാദ്ധ്യാപി കയ്ക്കു വേണ്ട യോഗ്യതകളും സമ്പാദിച്ചു. പ്രതിഭാശാലികൾ അങ്ങനെയാണ്. മാനസികമായ അസ്വസ്ഥതകളിൽ നിന്നു മോ ചനം നേടാൻ ബുദ്ധിപരമായ പ്രവർത്തനങ്ങളിൽ മുഴുകും! സർവ്വകലാശാലയുടെ സായാഹ്ന ക്ലാസ്സുകളിൽ പ്രവേശന ത്തിനപേക്ഷിച്ചു. ആനിബസൻറിനും ബ്രാഡ്ലോവിന്റെ മകൾക്കും പ്രവേശനം നിഷേധിക്കപ്പെട്ടു! കാരണം മറ്റൊന്നു മല്ല; അവർ വിപ്ലവകാരികളാണ്!!

വനിതകളുടെ വിമോചനത്തിന് ആനിബസൻറ് സ്വര മുയർത്തി. അടിമത്തങ്ങൾ വലിച്ചെറിയാൻ അവർ ആഹ്വാനം ചെയ്തു. എല്ലാരംഗങ്ങളിലും സ്ത്രീകൾക്ക് തുല്യപദവി അനുവദിക്കണമെന്ന് അവർ വാദിച്ചു. ജനസംഖ്യാനിയമം (Law of Population) എന്നൊരു പുസ്തകം ആനിബസൻറ്

പ്രസിദ്ധീകരിച്ചു. കുടുംബ സംവിധാനത്തിന്റെ ശബ്ദം ! ആ ദീർഘദർശിത്വം അനുപമമല്ലേ ?

തിരമാലകളടിച്ചുയരുന്ന കടലാണ് ആനിബസന്റിന്റെ മനസ്സ് ! വല്ലപ്പോഴുമൊരു ശാന്തത കൈവന്നാൽ ഭാഗ്യം ! അത് ക്ഷണികവുമായിരിക്കും. വെളിച്ചം, കൂടുതൽ വെളിച്ചം അതു കണ്ടെത്താനുള്ള അദമ്യമായ ദാഹം! അതാണ് ആനിബസന്റിന്റെ ജീവിതം !

'നാഷണൽ റിഫോർമ'റിനോട് ആനിബസന്റ് വിടവാങ്ങി. പതിമൂന്നുവർഷക്കാലം 'അജാക്സ്', ആ പത്രത്തിന്റെ താളുകളിൽ ജീവചൈതന്യം പകർന്നു ! ആശയപരമായി ചാറാംസ് ബ്രാഡ്ലോവിനോടും ആനിബസന്റ് യാത്ര പറഞ്ഞു. പക്ഷേ ആ സ്നേഹ ബന്ധം പവിത്രമായി എന്നുമെന്നും നിലകൊണ്ടു ! 1891– ൽ അമ്പത്തിയെട്ടാമത്തെ വയസ്സിൽ ബ്രാഡ്ലോ അന്തരിച്ചു ! ലോകം ആ ദുഃഖവാർത്ത കേട്ടു നടുങ്ങി. ഒരു യുഗപ്രഭാവന്റെ തിരോധാനം ! സയൻസ്ഹാളിലെ ആദ്യദർശനം തൊട്ടുള്ള കോരിത്തരിപ്പിക്കുന്ന അനുഭവങ്ങളോരോന്നും ആനിബസന്റിന്റെ ഹൃദയത്തിൽ തിങ്ങിനിറഞ്ഞു. പതിനേഴുവർഷക്കാലത്തെ ജീവിതകഥകൾ ! അത് ബ്രാഡ്ലോവിന്റെ കൂടി ജീവിതമായിരുന്നു !!

# വിപ്ലവത്തിന്റെ സ്വരം

ഒട്ടിയ കവിളുകൾ ....! മരിച്ച കണ്ണുകൾ....! ജീവിതം ചവച്ചു തുപ്പിയ പേക്കോലങ്ങൾ!! കുട്ടിക്കാലത്ത് അമ്മ പറഞ്ഞുതന്ന യക്ഷിക്കഥകളിലേ കഥാപാത്രങ്ങൾ ! ഇന്നവ തെരുവിലെ യാഥാർത്ഥ്യങ്ങൾ ! ആ മുഖങ്ങൾ കൺമുന്നിൽ നിന്നു മായുന്നില്ല "എനിക്കു വിശക്കുന്നു...." വിളറിവരണ്ട ചുണ്ടുകളിൽ നിന്നുയരുന്ന ദീനരോദനം ! അതു കേൾക്കുമ്പോൾ ഹൃദയം തകർന്നു പോകുന്നു ! ആ ശബ്ദം വീണ്ടും വീണ്ടും മനസ്സിൽ മുഴങ്ങിക്കേൾക്കുന്നു: "എനിക്കു വിശക്കുന്നു!"

വിശപ്പിൽ നിന്ന് മോചനം. അത് മനുഷ്യന്റെ ജന്മാവകാശമായി അംഗീകരിക്കപ്പെടണം ! ആനിബസന്റിന്റെ ശബ്ദമുണർന്നു....ചിന്തകൾ പുതിയ രൂപവും ഭാവവും കൈക്കൊള്ളുകയാണ് !

മിസ്റ്റർ റോബർട്ട്സ് ! ഇംഗ്ലണ്ടിലെ "പാവങ്ങളുടെ വക്കീൽ" ! അദ്ദേഹം പറഞ്ഞ അനുഭവകഥകൾ ആനിബസന്റിന്റെ സ്മരണയിലോടിയെത്തി ! മരണത്തിന്റെ താഴ്വര ! മാഞ്ചസ്റ്ററിലെ കൽക്കരി ഖനികൾ ! അവിടെ രക്തം കരിയാക്കി മാറ്റുന്ന സ്ത്രീത്തൊഴിലാളികൾ ; അല്ല അടിമകൾ ! നാണം മറയ്ക്കാൻ മുട്ടുവരെയെത്തുന്ന ഒരു അടിപ്പാവാട ! അതാണാകെയുള്ള വസ്ത്രം. കറുത്തിരുണ്ടരൂപം. ദുർഗ്ഗന്ധം വമിക്കുന്ന ശരീരം. പേടിച്ചരണ്ട നോട്ടം ! യജമാനന്റെ ചവിട്ട് മുതുകിൽ പതിയുന്നതെപ്പോഴാണെന്നറിഞ്ഞുകൂടാ ! ക്ഷീണം കൊണ്ട് ചിലപ്പോൾ തളർന്നു വീഴും ! ആരോടു പറയാൻ ? അവരുടെ സങ്കടം ആരറിയാൻ ? ശപിക്കപ്പെട്ട മനുഷ്യജീവികൾ! അവരുടെ പിഞ്ചുകിടാങ്ങളും ആ 'മരണത്തിന്റെ വായിൽ' വിയർപ്പു ചിന്തുന്നു ! അവരുടെ ദുഃഖം ആരുകാണാൻ ? അവർക്കു വേണ്ടി ദൈവം എന്തു ചെയ്തു ? മതം എന്തു ചെയ്തു ? ദൈവവും മതവും പരാജയപ്പെട്ടിടത്ത് മനുഷ്യൻ വിജയിച്ചു ! മിസ്റ്റർ റോബർട്ട്സ് ആ പാവപ്പെട്ട

തൊളിലാളികളെ സംഘടിപ്പിച്ചു. പ്രക്ഷോഭണം നയിച്ചു. സ്ത്രീ തൊഴിലാളികൾക്ക് കല്ക്കരി ഖനികളിൽ നിന്ന് മോചനം നല്കി ! ആ കുട്ടികളും രക്ഷപ്പെട്ടു. എന്തുകൊണ്ട് തനിക്കും 'റോബർട്ട്സ്' ആയിക്കൂടാ? ആനിബസൻറ് സ്വയം ചോദിച്ചു.

അന്ന് സിബ്സിഗ്രാമത്തിൽ താൻ കണ്ടകാഴ്ച എന്താണ്? അതോർമ്മിക്കുമ്പോൾ ഹൃദയം മരവിച്ചു പോകുന്നു. ആ കർഷകക്കുടിലുകളുടെ ചിത്രം ഇപ്പോഴും മനസ്സിലുണ്ട്. നാലു തലമുറകൾ ഒരു മുറിയിൽ ഒരുമിച്ചുകിടന്നുറങ്ങുന്നു ! ആ കർഷകത്തൊഴിലാളികൾ സംഘടിച്ചു. യൂണിയൻ സ്ഥാപിച്ചു. പക്ഷേ കൃഷിക്കാർ സർവ്വശക്തിയും ഉപയോഗിച്ച് എതിർത്തു. യൂണിയനിൽ അംഗമായിട്ടുള്ളവർക്ക് തൊഴിൽ നിഷേധിക്കപ്പെട്ടു. അങ്ങനെ ആ പാവപ്പെട്ട ചെറുപ്പക്കാരനും തൊഴിൽ നഷ്ടപ്പെട്ടു. ഭാര്യയും രണ്ടു കൊച്ചുകുട്ടികളും ! ആ കുടുംബം പട്ടിണിയിലായി.! കൂനിന്മേൽ കുരുവെന്ന പോലെ ഭാര്യയ്ക്കും കുട്ടികൾക്കും മലമ്പനി! ആനിബസൻറ് ആ കുടിൽ സന്ദർശിച്ചു. മലമ്പനി കൊണ്ട് വിറയ്ക്കുന്ന കുഞ്ഞിനെ മാറോടു ചേർത്ത് കെട്ടിപ്പിടിച്ചു അമ്മ ചുരുണ്ടുകൂടി കിടക്കുന്നു ! തൊട്ടരികിൽ ഒരു കുഞ്ഞ്. മരിച്ചുകിടക്കുന്നു. പട്ടിണിയും രോഗവും കൂടി ആ കുഞ്ഞിൻെറ ജീവൻ പിച്ചിച്ചീന്തിയെറിഞ്ഞു ! ശവം മറവുചെയ്യാൻ രണ്ടടിമണ്ണെങ്കിലും വേണ്ടേ ? അതു നേടാൻ ആ കർഷകത്തൊഴിലാളിക്കു ഭാഗ്യമുണ്ടായിട്ടില്ല ! നാളെ രാവിലെ ശവമഞ്ചമെത്തിയിട്ടു വേണം പൊതു ശ്മശാനത്തിൽ കൊണ്ടു പോകാൻ! ആ രാത്രി മുഴുവൻ അവർ ശവത്തിനു കാവലിരുന്നു ! എവിടെ ദൈവം ? എവിടെ മതം ? ഇവിടെ മനുഷ്യനാണു വേണ്ടത് ! രക്തവും മജ്ജയുമുള്ള മനുഷ്യൻ ! ആ 'മനുഷ്യൻ' എന്തു കൊണ്ട് തനിക്കായിക്കൂടാ ? ആനിബസൻറിൻെറ ഹൃദയം വിലപിച്ചു. ആ ചിന്തകൾ ഒരു പുതിയ ലോകത്തിലേക്ക് അവരെ നയിച്ചു.

എങ്ങും അസമത്വം. ഭൂമിയും സമ്പത്തും ചിലർ കൈയടക്കി വച്ചിരിക്കുന്നു പാവപ്പെട്ടവരെ ചൂഷണം ചെയ്താ

ണ് അവരിതെല്ലാം തട്ടിയെടുത്തത് ! പ്രകൃതി മനുഷ്യനു നൽകിയ ദാനമാണ് ഭൂമി. അതിൽ എല്ലാവർക്കും തുല്യാവകാശമുണ്ടാകണം. അദ്ധ്വാനിക്കുന്നത് തൊഴിലാളി ! ഫലമനുഭവിക്കുന്നത് മുതലാളി ? അതനീതിയാണ്. ആ വ്യവസ്ഥിതിയ്ക്കൊരു മാറ്റം വന്നേ പറ്റൂ ! അതിനെന്തു മാർഗ്ഗം? ആനിബസൻറ് ആലോചിച്ചു.

അക്കാലത്ത് സോഷ്യലിസ്റ്റ് ആശയങ്ങൾ ഉൾക്കൊള്ളുന്ന ധാരാളം പുസ്തകങ്ങൾ അവർ വായിച്ചു. പ്രസിദ്ധ സോഷ്യലിസ്റ്റ് ചിന്തകരുമായി ബന്ധം പുലർത്തി. ആ ആദർശങ്ങൾ ആനിബസൻറിൻെറ മനസ്സിൽ സ്വാധീനം ചെലുത്തി.

സോഷ്യലിസം ബുദ്ധിപരമായ ഒരു ജീവിത വീക്ഷണമാണ്. മനോഹരമായ ഒരു നീതിശാസ്ത്രം ! മനുഷ്യരെല്ലാവരും ഒരു പോലെ ജീവിക്കുക ! സ്ഥിതി സമത്വം നടപ്പിലാക്കുക ! ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള വ്യത്യാസം ഇല്ലാതാക്കുക ! നല്ല ആശയങ്ങൾ ! പക്ഷേ എങ്ങനെ അവ പ്രായോഗികമാക്കും ? പൂച്ചയും എലിയും ഒരുമിച്ചൊരു പാത്രത്തിൽ നിന്ന് ഭക്ഷണം കഴിക്കുമോ ?

ലണ്ടനിൽ ഒരു പുതിയ രാഷ്ട്രീയപ്രസ്ഥാനം ഉടലെടുത്തു. ഫേബിയൻ സൊസൈറ്റി. സമൂഹത്തിൻെറ പുന:സ്സംഘടനയാണ് അതിൻെറ ലക്ഷ്യം. സോഷ്യലിസ്റ്റ് ആദർശംതന്നെ. ധാർമ്മികമായ സമീപനമാണ് അതിൻെറ മാർഗ്ഗം. പൂച്ചയുടെ മനസ്സിൽ ധർമ്മോപദേശം നടത്തുക. എന്നിട്ട് വർഗ്ഗ ശത്രുത അവസാനിപ്പിക്കുക. ശത്രുവിനെ ക്ഷീണിപ്പിച്ച് നിർവ്വീര്യനാക്കുക അതാണ് ഫേബിയൻ തന്ത്രം ! ബ്രിട്ടനിലെ യാഥാസ്ഥിതിക, ലിബറൽ കക്ഷികളിൽ ഫേബിയൻ സോഷ്യലിസ്റ്റുകൾ നുഴഞ്ഞുകയറി. സോഷ്യലിസ്റ്റ് ആദർശ പ്രചരണം ആരംഭിച്ചു. സിഡ്നിവെബ്, ബർണ്ണാഡ്ഷാ, ഹർബർട്ട് തുടങ്ങിയ മഹാരഥന്മാരായിരുന്നു ആ പ്രസ്ഥാനത്തിൻെറ സാരഥികൾ !

ആനിബസൻറും ബർണ്ണാഡ്ഷായും തമ്മിൽ ഒരു കൂടി ക്കാഴ്ച നടന്നു. ഷാ, സോഷ്യലിസ്റ്റ് എഴുത്തുകാരിൽ ഏറ്റ വും വലിയ ബുദ്ധിജീവി ആയിരുന്നു. മനസ്സിൽ തറ ച്ചു കൊള്ളുന്ന വാദമുഖങ്ങൾ ! ആ കൂർമ്മബുദ്ധിയുടെ മുന്നിൽ ആരും ചൂളിപ്പോകും ! ആനിബസൻറ് ഫേബിയൻ സൊസൈറ്റിയിൽ അംഗമായി. 'ഔർകോർണർ' എന്നൊരു പ്ര സിദ്ധീകരണം അവർ ആരംഭിച്ചിരുന്നു. അതിലെ 'സോഷ്യ ലിസ്റ്റ് കുറിപ്പുകൾ'ക്ക് ധാരാളം വായനക്കാരെ കിട്ടി. ലണ്ട നിലെ ഇടതുപക്ഷചിന്താഗതിക്കാരെ സോഷ്യലിസ്റ്റ് ചി ന്തയിലേക്കു നയിക്കാൻ ആനിബസൻറിനു കഴിഞ്ഞു.

ആത്മാർത്ഥതയുള്ള പ്രവർത്തകർ. പുതുമയുള്ള ആശയം. ഒരു പ്രസ്ഥാനം വിജയിക്കാൻ പിന്നെന്തു വേണം? ഫേബിയൻ സൊസൈറ്റി അധികാരി വർഗ്ഗത്തിന് ഒരു പേടി സ്വപ്നമായി മാറി! പൊതു വേദിയിൽ വച്ചുള്ള സോഷ്യ ലിസ്റ്റു പ്രചാരണം പോലീസ് നിരോധിക്കാൻ തുടങ്ങി. പ്രവർത്തകർക്ക് ഒരവസരം കിട്ടി പ്രതിഷേധിക്കാൻ; പ്രക ടനം നടത്താൻ! സംഘട്ടനങ്ങൾ നടന്നു. രക്തസാക്ഷികളു ണ്ടായി! സോഷ്യലിസ്റ്റ് പ്രസ്ഥാനം വളർന്നു വന്നു. സ്വ തന്ത്രമായ തൊഴിലാളി സംഘടനകൾക്ക് ഫേബിയൻ സൊസൈ റ്റി നേതൃത്വം നൽകി. ഒടുവിലത് ബ്രിട്ടീഷ് തൊഴിലാ ളികക്ഷിയായി രൂപം മാറി.

ആനിബസൻറിൻെറ ഉദ്ദേശ്യങ്ങൾ സഫലമായില്ല. എന്തെല്ലാം പ്രതീക്ഷകളോടെയാണ് അവർ ഫേബിയൻ സൊ സൈറ്റിയിൽ ചേർന്നത്? ആദർശങ്ങൾ പുസ്തകങ്ങളിലുറ ങ്ങുന്നു. ഏട്ടിലെ പശു പാലുതരില്ലല്ലോ! പാവപ്പെട്ട തൊഴി ലാളികൾക്കു വേണ്ടി പടപൊരുതാൻ അവർ മുന്നോട്ടിറങ്ങി.

ബ്രിട്ടീഷ് പാർലമെൻറിൽ ജോൺ ലബോക്കിൻെറ ബില്ലു വന്നു: "തൊഴിലാളികൾ ദിവസത്തിൽ പന്ത്രണ്ടുമണിക്കൂർ ജോലി ചെയ്യണം"! "അത് ക്രൂരമാണ്" ആനിബസൻറ് പാർ ലമെൻറിനെ ഓർമ്മിപ്പിച്ചു.

"ആഴ്ചയിൽ അഞ്ചു പ്രവൃത്തി ദിവസങ്ങൾ........ ദിവസത്തിൽ എട്ടുമണിക്കൂർ ജോലി." ആ വിപ്ളവകാരിയുടെ ധീരമായ പ്രഖ്യാപനം ! തൊഴിലാളികൾ ഉണർന്നു; ശബ്ദ മുയർത്തി. അന്നത് ഒരു വലിയ വിപ്ളവത്തിൻെറ സ്വര മായിരുന്നു!

ലണ്ടൻ സ്ക്കൂൾ ബോർഡിൽ ഒരംഗമായി ആനിബ സൻറ് തെരഞ്ഞെടുക്കപ്പെട്ടു—വൈകിയെത്തിയ ഒരംഗീകാരം. എങ്കിലും ആനിബസൻറ് അത് സ്വീകരിച്ചു. സ്ക്കൂൾ വി ദ്യാഭ്യാസം സൗജന്യമാക്കണം, ആൺകുട്ടികളോടൊപ്പം പെൺ കുട്ടികൾക്കും വിദ്യാഭ്യാസ സൌകര്യങ്ങൾ ഉണ്ടാകണം, പാവ പ്പെട്ട കുട്ടികൾക്ക് ഭക്ഷണം സൌജന്യമായി നല്കാൻ വ്യവ സ്ഥയുണ്ടാകണം. പഠിക്കാനും വളരാനും ഉള്ള സാഹചര്യം ആർക്കും നിഷേധിച്ചുകൂടാ! അവയെല്ലാം നേടിയെടുത്തേ ആനിബസൻറ് അടങ്ങുകയുള്ളൂ. ആ ജീവിതം വിശ്രമമില്ലാതെ പ്രവഹിച്ചു കൊണ്ടിരുന്നു............

നാല്പ്പത്തൊന്നു വർഷങ്ങൾ കടന്നു പോയി! താനി പ്പോഴും മൂടൽമഞ്ഞിൽതന്നെയാണോ? ഇരുട്ടില്ല; അതു നി ശ്ചയം! പക്ഷേ കണ്ടെത്തിയതൊന്നും യഥാർത്ഥ വെളിച്ച മല്ലെന്നോ? കാലമേ, അനുമതി തരൂ! എനിക്കു പ്രവർത്തിക്കണം .... എനിക്കു വെളിച്ചംകണ്ടെത്തണം.... അഹങ്കാരം കൊണ്ടല്ല; അഭിവാഞ്ഛ കൊണ്ടു പറയുകയാണ് !

വിക്ടർ യൂഗോ! മനുഷ്യനെ സ്നേഹിച്ച മഹാനായ ഫ്രഞ്ചു സാഹിത്യകാരൻ. വിശ്വവിശ്രുതമായ 'പാവങ്ങളുടെ' കർത്താവ്! അദ്ദേഹത്തിൻെറ വാക്കുകൾ ആനിബസൻറ് ആ വേശത്തോടെ ശ്രദ്ധിച്ചു. വികാരവായ്പോടെ വീണ്ടും വീണ്ടും വായിച്ചു:

"ജനങ്ങൾ നിശ്ശബ്ദതയാണ് ........... ഞാന് നിശ്ശബ്ദതയുടെ വക്താവാകും ! മൂകലക്ഷങ്ങൾക്കു വേണ്ടി സംസാരിക്കും........ചെറിയവനും, ദുർബലനും, ശക്തനും എനിക്കൊരു പോലെയാണ്.... നിന്ദിതർക്കും പീ

ഡിതർക്കും വേണ്ടി ഞാൻ ശബ്ദിക്കും.... " ആ കണ്ണുകൾ നിറ ഞ്ഞു ! "എനിക്കും ശബ്ദിക്കണം" ആനിബസൻറിൻെറ ഹൃദ യം തുടിച്ചു.

സുഹൃത്തുക്കളെ വിളിച്ചു കൂട്ടി. "നമുക്കൊരു ദേവാ ലയം കെട്ടിപ്പടുക്കണം" ആനിബസൻറ് തൻെറ അഭിലാഷം അറിയിച്ചു. വിപ്ലവത്തിൽ നിന്ന് ദേവാലയത്തിലേക്കോ ? സുഹൃത്തുക്കൾ അൽഭുതപ്പെട്ടു. "ദൈവങ്ങളില്ലാത്ത ദേവാ ലയം" ആനിബസൻറ വ്യക്തമാക്കി.

"മനുഷ്യസേവനം ലക്ഷ്യം. ത്യാഗം അതിൻെറ മാർഗ്ഗം' സന്നദ്ധതയുള്ളവർ മുന്നോട്ടു വരട്ടെ ! ഈ ലക്ഷ്യത്തെ മുന്നിൽ കണ്ടുകൊണ്ട് 'ലിങ്ക്' എന്നൊരു വാരിക ആനിബസൻറ് പ്രസിദ്ധീകരിച്ചു. നിസ്സാരമായ അര 'പെനി' ആയിരു ന്നു അതിൻെറ വില ! അനുദിനം 'ലിങ്കിനു' വായനക്കാർ വർദ്ധിച്ചു വന്നു.

സമൂഹത്തിൻെറ മന:ശാസ്ത്രം എത്ര രസകരാണ് ! ഒരു പ്രവൃത്തിയെ സമൂഹം നോക്കിക്കാണുന്നത് ശ്രദ്ധിക്കുക: "ആരെങ്കിലും അതു ചെയ്തേ തീരൂ.... പിന്നെ ഞാനെന്തിന തു ചെയ്യണം ? " അതാണ് ഒരു വിഭാഗക്കാരുടെ വീക്ഷണം ! അവർ അലസന്മാർ ! മറ്റൊരു വിഭാഗം ചിന്തിക്കും; "ആരെ ങ്കിലും അതു ചെയ്തേ തീരൂ ! .... എന്നാൽ പിന്നെ എന്തു കൊണ്ട് എനിക്കായിക്കൂടാ? " അവർ നല്ലവർ. അത്തരം കർമ്മോ ത്സുകരാണ് സമുദായത്തിനാവശ്യം ! അവരുടെ ഒരു നിര പ ടുത്തുയർത്താൻ ആനിബസൻറിനു കഴിഞ്ഞു.

നഗരങ്ങളിലും ഗ്രാമങ്ങളിലും സേവനസന്നദ്ധരുടെ സംഘങ്ങൾ രൂപവത്ക്കരിക്കപ്പെട്ടു. നിശ്ശബ്ദതയുടെ മറ വിൽ നടന്നിരുന്ന പല അനീതികൾക്കും ശബ്ദമുണ്ടായി. അ വശന്മാരേയും ആർത്തന്മാരേയും സഹായിക്കാൻ യുവാക്കൾ മുന്നോട്ടിറങ്ങി. ഭുവുടമകളുടെ ചൂഷണങ്ങളിൽ നിന്നു തൊ ഴിലാളികൾ മോചിതരായി. സ്ത്രീകളും കൊച്ചുകുട്ടികളും കഠിനാദ്ധ്വാനങ്ങളിൽ നിന്നു വിമുക്തരായി. ലണ്ടനിലെ തീ

റ്റപ്പെട്ടിക്കമ്പിനികളിൽ ജോലി ചെയ്തിരുന്ന പെൺകുട്ടികഠം പോലും സംഘടിതശബ്ദമുയർത്തി. ജോലി ബഹിഷ്ക്കരി ക്കാനും സമരം ചെയ്യാനും അവർ ശക്തരായി !

ആ രംഗങ്ങളെല്ലാം ആനിബസൻറ് അഭിമാനപൂർവ്വം ദർ ശിച്ചു. തൻെറ ചിന്തയുടേയും പ്രവൃത്തിയുടേയും അനന്തര ഫലങ്ങഠം....എന്നിട്ടും ആ മനസ്സ് എന്തിനോവേണ്ടി ദാഹിച്ചു കൊണ്ടിരുന്നു, വേദനകഠം കടിച്ചമർത്തി ചിരിക്കാൻ ശ്രമിക്കു കയായിരുന്നു !

മേബിഠം ! തൻെറ ഓമന മകഠം ! അവളെ 'അദ്ദേഹം' — അല്ല, 'ആ മനുഷ്യൻ'—അല്ല, 'അവളുടെ അച്ഛൻ' കൂട്ടി ക്കൊണ്ടുപോയി ! നിറഞ്ഞ കണ്ണുകളോടെ നോക്കി നില്ക്കാൻ മാത്രമേ കഴിഞ്ഞുള്ളൂ !

അവഠംക്കന്ന് പത്തു വയസ്സേയുള്ളൂ. സന്ദുരിയാണ് ! ആനിയെപ്പോലെ ! ഉഷസ്സന്ധ്യയുടെ മുഖം. പാട്ടു പാടും. നൃത്തം ചവിട്ടും. പൊട്ടിച്ചിരിക്കും. നിഷ്ക്കളങ്കതയുടെ മണി കിലുക്കം.........അതു കാണുമ്പോഠം ആ അമ്മയുടെ ഒർമ്മകഠം പീലിവിടർത്തും !! ജീവിതത്തിലെ ഏക ആനന്ദം !!

"മകളെ അച്ഛനു വിട്ടു കിട്ടണം. അവിശ്വാസിയായ അമ്മയുടെ സംരക്ഷണയിൽ വളർന്നാൽ അവളുടെ ഭാവി തകർന്നു പോകും!" മിസ്റ്റർ ബെസൻറ് കോടതിയോടപേക്ഷിച്ചു.

ആനിബസൻറ് സ്വയം വാദിക്കാൻ സന്നദ്ധയായി കോ ടതിയിൽ ഹാജരായി. ഇംഗ്ലണ്ടിൻെറ ചരിത്രത്തിൽ ആദ്യത്തെ സം ഭവം! ഒരു വനിത കോടതിയിൽ സ്വയം വാദിക്കുക. ലണ്ടൻ പത്രങ്ങഠം ആ വാർത്ത നിറപ്പകിട്ടോടെ പകർത്തി.

മാതൃത്വത്തോടുള്ള അനാദരവ്! സ്ത്രീത്വത്തോടുള്ള വെല്ലുവിളി! ആനിബസൻറിൻെറ സമീപനം അതായിരുന്നു. പക്ഷേ നിലവിലുള്ള നിയമം വാദിക്കനുകൂലമായിരുന്നു. ഏ കിലും സമൂഹത്തിൽ ഒരു ചലനം സൃഷ്ടിക്കാൻ ആനിബ സൻറിനു കഴിഞ്ഞു.

മേബിറം നടന്നകന്നു പോയി............

വീടും പരിസരവും മൂകം. ശൂന്യതയുടെ കളിസ്ഥലം. ആ നില ഇന്നും തുടരുന്നു.

മേബിളിനിപ്പോറം പതിനെട്ടു വയസ്സുണ്ട്. ഒന്നു കാണാൻ കൊതിയാകുന്നു. പക്ഷേ അവറം എത്ര അകലെയാണ്! ........ പ്രിയപ്പെട്ട കുട്ടീ, നീ നിൻെറ അമ്മയെ ഓർമ്മിക്കാറുണ്ടോ? ആ ചോദ്യം കാറ്റിൽ പറന്നു പോയി.

# തിയോസഫിയുടെ ലോകത്തിൽ

ആ ശബ്ദം ആരുടെയാണ് ? രൂപമില്ല. നാദം മാത്രം. ജീവിതത്തിൽ രണ്ടു തവണ ആ ദിവ്യശബ്ദം തന്നെ വിളിച്ചുണർത്തിയില്ലേ ? അന്ന് ആത്മഹത്യയ്ക്കൊരുങ്ങിയപ്പോഴാണ് ആദ്യമായി ആ നാദം മുഴങ്ങിക്കേട്ടത്. ഭീരുത്വത്തിൽ നിന്നു പിൻതിരിയാൻ പ്രേരിപ്പിച്ച വാക്കുകറം! എങ്ങുനിന്നോ വന്നെത്തിയ രക്ഷകൻ ! ശക്തിയുടെ ഉറവിടം !

സ്വതന്ത്രചിന്തയോടു വിരക്തി തോന്നിത്തുടങ്ങിയ കാലം. വിങ്ങിപ്പൊട്ടുന്ന മനസ്സ്.... സത്യാന്വേഷണത്തിൽ നേരിട്ട ഇച്ഛാഭംഗം.... ആത്മാവു നീറിപ്പുകയുന്നു.... വെളിച്ചമെവിടെ ? ഏകാന്തതയിലിരുന്ന് ആനിബസൻറ് ചിന്തിക്കുകയാണ് . "സത്യാന്വേഷണത്തിനു മുന്നിൽ സർവ്വവും ത്യജിപ്പാൻ നീ സന്നദ്ധയാണോ" ? പെട്ടെന്നൊരു ചോദ്യം മുഴങ്ങിക്കേട്ടു. " അതേ പ്രഭോ" മനസ്സ് മറുപടി പറഞ്ഞു. അതാണ് രണ്ടാമത്തെ അനുഭവം. ഒരേ സ്വരം. വാക്കുകറം വിഭിന്നം. എന്തത്ഭുതം ! ആ സ്വരം ആരുടെയാണ് തൻെറ രക്ഷകൻ എവിടെ?

അന്ന് അതൊന്നും വിലവച്ചില്ല. ഇന്ന് ഖേദം തോന്നുന്നു. പലതും നേടി. പക്ഷേ ഒന്നു മാത്രം നേടിയില്ല. സമാധാനം. മനസ്സൊന്നും തിളിതിളുന്നു. ജീവിതത്തിൽ സമാധാനമല്ലേ പരമപ്രധാനം ? അതു കണ്ടെത്താൻ എന്തുമാർഗ്ഗം ? ആ ചിന്തയിൽ ആനിബസൻറ് അലിഞ്ഞു ചേർന്നു ! ചക്രവാളസീമയിൽ ഒരു വെള്ളിനക്ഷത്രം ഉദിച്ചെന്നോ ?

മേശപ്പുറത്ത് ഒരു പുസ്തകം കിടക്കുന്നു. "രഹസ്യതത്വം." ദി സീക്രട്ട് ഡോക്ടറൈൻ (The Secret Doctrine) നിരൂപണം ചെയ്യാൻ അയച്ചതന്നതാണ്. കണ്ണിൽ തുറിച്ചു കൊള്ളുന്ന അക്ഷരങ്ങൾ ! എന്തൊരാകർഷകത്വം ! വല്ലാത്ത വശീകരണ ശക്തി ! ആനിബസൻറ് ആ പുസ്തകം വായിക്കാൻ കൈയിലെടുത്തു മനസ്സും ശരീരവും കോരിത്തരിച്ചു ! ഒരൊറ്റയിരുപ്പിൽ വായിച്ചു തീർത്തു. എന്തെന്നില്ലാത്ത ഉത്സാഹം ! ഇതുവരെ അനുഭവിക്കാത്ത ഉന്മേഷം ! വെളിച്ചം കണ്ടെത്തി ........വെളിച്ചം കണ്ടെത്തി........മനസ്സ് ആനന്ദം കൊണ്ടു തുള്ളിച്ചാടി. ജീവിതത്തിലെ ആദ്യത്തെ അനുഭവം. ആ ഗ്രന്ഥ കർത്രിയെ നേരിട്ടു കാണണം. ആത്മാവിൻെറ ദാഹം ! മാഡം ബ്ളവാട്സ്കി ! ആ ദിവ്യജോതിസ്സ് എവിടെ ?

'രഹസ്യതത്വത്തിൽ നിന്നുംകൊണ്ട പുതിയ വെളിച്ചവുമായി ആനിബസൻറ് ബ്ളവാടസ്കിയുടെ അരികിലോടിയണഞ്ഞു. ആദരപൂർവ്വം മുട്ടുകുത്തി. കരങ്ങളിൽ ചുംബിച്ചു....മിന്നിത്തിളങ്ങുന്ന ആ കണ്ണുകളിൽ ഉറ്റുനോക്കി. എന്നിട്ടപേക്ഷിച്ചു: "വിനീതയായ ഒരു ശിഷ്യയായി എന്നെ കരുതണേ." ബ്ളവാട്സ്കിയുടെ കരങ്ങൾ ആനിബസൻറിൻെറ ശിരസ്സിൽ ചലിച്ചു....ആനിബസൻറ് അനുഗൃഹീതയായി ആ ദിവ്യശബ്ദവുമായി ആനിബസൻറ് നേരിട്ടു സമ്പർക്കം പുലർത്തി. " മാസ്റ്റർ—യം " അദൃശ്യനായ ഒരു ഋഷിവര്യൻ. അദ്ദേഹമാണു പോലും ആ ശബ്ദത്തിൻെറ ഉടമ ! രണ്ടു വട്ടം ആനിബസൻറിനോടു ദിവ്യ ഭാഷണം നടത്തിയ ശക്തി.

1889- മെയ് പത്ത്. ആനിബസൻറ് തിയോസഫിക്കൽ സൊസൈറ്റിയിൽ അംഗമായി. "വിഡ്ഢിത്തം". "ഭാന്ത്"

പണ്ടത്തെ സുഹൃത്തുക്കൾ പരിഹസിക്കുന്നു. ആനിബസൻറ് പതറിയില്ല. പാദങ്ങൾ ഉറപ്പിച്ചു നിന്നു....

തിയോസഫി ഒരു ഗ്രീക്കുപദമാണ്. ഈശ്വരജ്ഞാനം എന്നർത്ഥം. ഭാരതത്തിൽ ഈ ജ്ഞാനത്തിന് 'ബ്രഹ്മവിദ്യ' എന്നു പേർ. ഭാവനയിലുള്ള ഒരാദർശലോകം. റഷ്യൻ വനിതയായ മാഡം എച്ച്. പി. ബ്ളവാട്സ്കിയും അമേരിക്കൻ പൗരനായ കേണൽ എച്ച്. എസ്. ഓൾക്കോട്ടും ആണ് ഈ പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാക്കൾ.

ജാതി, മതം, വർണ്ണം, വർഗ്ഗം – മനുഷ്യനെ വേർതിരിക്കുന്ന മുള്ളു വേലികൾ. അവ പൊളിച്ചു നീക്കണം. വിശ്വസാഹോദര്യം കെട്ടിപ്പടുക്കണം അതിനൊരു പൊതുവേദി വേണം. മതം മനുഷ്യൻെറ ശത്രു വല്ല. എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒന്നു തന്നെ, മനുഷ്യൻ നന്നാവണം. പിന്നെയെന്തിന് നിരവധി മതങ്ങൾ. വിശകലനം ചെയ്തു പഠിക്കുക. വിലയിരുത്തുക. അപ്പോൾ മതഭ്രാന്ത് മനുഷ്യനിൽ നിന്നകന്നു മാറും. പ്രപഞ്ചത്തിൽ അന്തർലീനമായ ഒരു മഹത് ശക്തിയുണ്ട്. അന്വേഷിക്കുക; കണ്ടെത്തുക. ബ്രഹ്മവിദ്യാസംഘത്തിൻെറ ലക്ഷ്യങ്ങളാണിവ.

ബ്രഹ്മവിദ്യ ഏതെങ്കിലും ദൈവവചനമല്ല. പ്രമാണവുമല്ല. അതൊരു ജീവിതവീക്ഷണമാണ്. പ്രപഞ്ചത്തിലെ ഓരോ അണുവിലും ചൈതന്യം കുടികൊള്ളുന്നു. പാട്ടു പാടുന്ന പൂങ്കുയിലുകൾ ....പൊട്ടിച്ചിരിക്കുന്ന കാട്ടാറുകൾ .... മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ ........ കനകം വിളയുന്ന കന്നിമണ്ണ് .... എല്ലാം ആ ചൈതന്യത്തിൻെറ ഹൃദയത്തുടിപ്പുകൾ! ചിലർ ആ ശക്തിക്ക് ദൈവം എന്നും പേരിട്ടു. ചിലർ 'നിയമ'മെന്നും 'സ്വർഗ്ഗ'മെന്നും 'മഹാശില്പി'യെന്നും പേർ വിളിച്ചു. മറ്റുചിലർ 'പരിണാമം' എന്നു നാമകരണം ചെയ്തു. എല്ലാം ഒന്നു തന്നെ. പിന്നെയെന്തിന് ദൈവത്തിൻെറ പേരിൽ രക്തച്ചൊരിച്ചിൽ ?

നമ്മുടെ സുഖത്തിനും ദുഃഖത്തിനും കാരണം നാം തന്നെ. നന്മയിൽ നിന്ന് സുഖം. തിന്മയിൽ നിന്ന് ദുഃഖം.

ഓരോ മനുഷ്യനും അവന്റെ പരിപൂർണ്ണവിധി കർത്താവാണ്. നമ്മുടെ രക്ഷകനും ശിക്ഷകനും നാം തന്നെ. ലളിതമായ തത്വങ്ങൾ .... ഉത്കൃഷ്ടമായ ഉപദേശങ്ങൾ. തിയോസഫിയുടെ മുഖം സുന്ദരമാണ്.

ബ്രഹ്മവിദ്യയുടെ കവാടങ്ങൾ ലോകത്തിനു മുന്നിൽ തുറന്നിട്ടിരിക്കുന്നു പക്ഷേ അതൊരു വഴിയമ്പലമല്ല. ദിവ്യ ക്ഷേത്രമാണ്. മനസ്സ് നന്മ നിറഞ്ഞതാണോ ? ജീവിതം നിർമ്മലമാണോ ? മനുഷ്യനെ സ്നേഹിക്കുന്നുണ്ടോ ? എങ്കിൽ ആ പൊൻ കോണിപ്പടികൾ ചവിട്ടിക്കയറൂ. ദിവ്യസന്നധിയിലെത്താം. പുണ്യതീർത്ഥം നുകരാം.

ആനിബെസൻറ് ആ സന്നിധാനത്തിലാണ്. ശാന്തിയും സമാധനവും പൂവണിഞ്ഞു നില്ക്കുന്ന അന്തരീക്ഷം. തീയോസഫിയുടെ ലോകത്തിൽ അവർ ലയിച്ചു ചേർന്നു. ലോകം മുഴുവൻ ആ സന്ദേശമെത്തിക്കാൻ രാപ്പകൽ അവർ പ്രയത്നിക്കുന്നു. ആ പ്രയത്നം ജീവിതത്തിന് പുതിയ രൂപവും ഭാവവും പകർന്നു....

ബ്രഹ്മവിദ്യാസംഘം ഒരന്തർദേശീയ പ്രസ്ഥാനമാണ്. അതിന്റെ ആസ്ഥാനം തമിഴ് നാട്ടിലെ അഡയാർ ആണ്. അഡയാർ—ദക്ഷിണേന്ത്യയിലെ പ്രസിദ്ധമായ ഒരു സാംസ്കാരിക കേന്ദ്രം. ഒരു തപോവനത്തിന്റെ പ്രതീതി. മുന്നിൽ സുന്ദരിയായ അഡയാർ പുഴ. അവൾ തിടുക്കത്തിലൊഴുകുന്നു. കടലിലെത്താനുള്ള ദാഹം ബംഗാൾ ഉൾക്കടൽ ഹൃദയത്തുടിപ്പോടെ കാത്തിരിക്കുകയാണ്. ആറും കടലും അടുക്കുന്ന ഇടം. അതാണത്രേ അഡയാറായത്. മരതകക്കാടുപോലെ മനോഹരമായൊരു പ്രദേശം. അവിടെ ഒരു മുത്തശ്ശൻ തപസ്സു ചെയ്യുന്നു. ഒരു വലിയ വടവൃക്ഷം ! കണ്ണിനു കുളിരേകുന്ന പൂന്തോട്ടങ്ങൾ ........സ്വർഗ്ഗീയത പൂത്തു നില്ക്കുന്ന പുണ്യഭൂമി.

അങ്ങോട്ടു നേക്കൂ. അതാണ് പ്രസിദ്ധമായ അഡയാർ ലൈബ്രറി. അങ്ങകലെ തലയുയർത്തി നില്ക്കുന്ന

ക്യാൻസർ ഇൻസ്റ്റിറ്റ്യൂട്ട്. നമുക്ക് ആ ഗ്രന്ഥാലയത്തി ലൊന്നു കണ്ണോടിക്കാം. പൌരസ്ത്യ വിജ്ഞാനത്തിന്റെ കല വറ! പൊന്നു പോലെ സൂക്ഷിക്കുന്ന ആ താളിയോലകളം എണ്ണിനോക്കൂ. പതിനേഴായിരത്തി മുന്നൂറ് !! ഒരു ലക്ഷം അപൂർവ്വഗ്രന്ഥങ്ങളം ! മതം, ശാസ്ത്രം, തത്വശാസ്ത്രം— ആ വിഷയങ്ങളിലെ ആധികാരിക ഗ്രന്ഥങ്ങളെല്ലാം അവിടെ യുണ്ട് ! അത്തരമൊരു ഗ്രന്ഥാലയം ഒന്നു മനസ്സിൽ സങ്ക ല്പിച്ചു നോക്കൂ ഒരു പുണ്യക്ഷേത്രം തന്നെ.

1909—ൽ ആനിബസൻറ് തിയോസഫിക്ക് സൊസൈ റ്റിയുടെ അദ്ധ്യക്ഷയായി തെരഞ്ഞെടുക്കപ്പെട്ടു. പാശ്ചാ ത്യദാർശനികനായ കൌണ്ട് ഹെർമൻ കൈസർലിങ് പറ ഞ്ഞു: "ആനിബസൻറിന് ഇംഗ്ലണ്ടിലെ രാജ്ഞിയാകാൻ കഴി യില്ലല്ലോ ........ അതു കൊണ്ടു മാത്രം ബ്രഹ്മവിദ്യാസംഘ ത്തിന്റെ അദ്ധ്യക്ഷയായിത്തീർന്നു ........" ഈ വാക്കു കൾ അതിശയോക്തി കലർന്നതാണ്. എങ്കിലും അതൊരം ഗീകാരമായിരുന്നു. ആനിബസൻറിന്റെ ജീവിത ദർശനത്തി നു കിട്ടിയ മഹത്തായ അംഗീകാരം

# ഇൻഡ്യയുടെ മണ്ണിൽ

വാലിട്ടു കണ്ണെഴുതി. കവിളിൽ ചെമന്ന ചായം പൂശി. നെററിയിൽ സിന്ദൂരം കൊണ്ടു പൊട്ടു തൊട്ടു. മുടിയിൽ മുല്ലപ്പൂ ചൂടി. കാലിൽ ചിലങ്കകെട്ടി ........കാല ഇരുപതാം നൂററാണ്ടിനെ അണിയിച്ചൊരുക്കുകയാണ്! അരങ്ങേററത്തിനു സമയമായി. യവനിക നെടു വീർപ്പിടുന്നു ഇനി ഏഴു വർഷങ്ങരം മാത്രം! കാലത്തിൻെറ കണ്ണിൽ ഏഴു നിമിഷങ്ങരം!!

അന്ന് 1893 നവമ്പർ പതിനാറ്....ആനിബസൻറിൻെറ ഒരു ചിരകാല സ്വപ്നം പൂവണിഞ്ഞ സുദിനം! പതിനെട്ടു വർഷം മുമ്പ് മനസ്സിൽ മൊട്ടിട്ട മോഹമാണ്. അന്ന് "ഇംഗ്ലണ്ടും ഇന്ത്യയും അഫ്ഗാനിസ്ഥാനും" എന്നൊരു ലഘുപത്രിക അവർ പ്രസിദ്ധീകരിച്ചു. ഇൻഡ്യയും അഫ്ഗാനിസ്ഥാനും ഇംഗ്ലീഷുകാരുടെ കൈയിൽ. അനീതിയും അഴിമതിയും, നിറഞ്ഞ ഭരണം! ആനിബസൻറ് അതിനെതിരെ ശബ്ദമുയർത്തി. അവർ ഇൻഡ്യക്കു വേണ്ടി വാദിച്ചു. ഇംഗ്ലീഷുകാർക്കു രസിച്ചില്ല. പക്ഷേ ആരു വകവയ്ക്കാൻ? അന്നേ കൊതിക്കുന്നതാണ്; ഈ മണ്ണിലോടിയെത്താൻ! കടലിനപ്പുറമല്ലേ? അവർ കാത്തിരുന്നു.

കുട്ടികഠംക്കുവേണ്ടി കഥകളെഴുതുന്ന കാലം ........

ഇൻഡ്യയെ പശ്ചാത്തലമാക്കി അവർ ഒരു കൊച്ചു കഥയെഴുതി. "ഗംഗ ആൻറ് ദി റിവർമെയിഡ്"—അതാണ് കഥയുടെ പേർ. ലണ്ടനിലെ കുട്ടികഠംക്ക് കഥ നന്നേ ഇഷ്ടപ്പെട്ടു ആനിബസൻറ് അഭിനന്ദനത്തിൻെറ പൂച്ചെണ്ടുകഠം നേടി. ഗംഗയാറൊഴുകുന്ന ഈ പുണ്യഭൂമിയെ അവർ സ്വപ്നം കണ്ടു, മനസ്സിൽ മോഹം! കണ്ണുകളിൽ ദാഹം!

"ഭാരതം എൻെറ മാതൃഭൂമിയാണ്! 1892—ൽ ആനിബസൻറ് തുറന്നെഴുതി. ഇംഗ്ലണ്ടിൽ പിറന്നു. ഐറിഷ്

കാരിയെന്നവകാശപ്പെട്ടു. ലോകതറവാട്ടിൽ വളർന്നു. ഒടുവിലിതാ, ഭാരതത്തെ മാതൃഭൂമിയായി അംഗീകരിക്കുന്നു. എന്തെല്ലാം വൈരുദ്ധ്യങ്ങൾ ! അതാണ് ആനിബെസൻറ്.

ഭാരതത്തെ ആനിബെസൻറ് അഗാധമായി സ്നേഹിക്കുന്നു. ആ ശബ്ദത്തിൻെറ അർത്ഥത്തിൽ, മാധുര്യത്തിൽ അവർ സൗന്ദര്യം ദർശിച്ചു. 'ഭാരതാ'—വെളിച്ചത്തിൽ ആശയുള്ളവൾ. മനോഹരമായ അർത്ഥം. സംഗീതാത്മകമായ ശബ്ദം

പുനർജ്ജന്മത്തിൽ അവർ വിശ്വസിച്ചിരുന്നു. ശാസ്ത്രം അംഗീകരിക്കില്ല. അന്ധവിശ്വാസമെന്നു വിധി എഴുതും. എങ്കിലും ആനിബെസൻറ് പറഞ്ഞു: "എൻെറ കഴിഞ്ഞ ജന്മം ഭാരതത്തിലായിരുന്നു." അവരുടെ വിശ്വാസം അവരെ പൊറുപ്പിക്കട്ടെ ! "അടുത്ത ജന്മങ്ങൾ കൂടി ഈ പുണ്യഭൂമിയിലിലാകണമേ!" അവർ പ്രാർത്ഥിച്ചു.

വടക്കൊരു പർവ്വതരാജാവ്. ഹിമവാൻ. അത്യുന്നതങ്ങളിൽ തപസ്സനുഷ്ഠിക്കുകയാണ് ! ലോകക്ഷേമമാണ് ലക്ഷ്യം. കൈലാസത്തിൽ ശിവപാർവ്വതിമാർ നടനം ചെയ്യുന്നു .... മാനസ സരസ്സിൽ നീന്തിക്കളിക്കുന്ന സ്വർണ്ണഹംസങ്ങൾ....ഹിമവത് പാർശ്വങ്ങളിൽ ചിറകു വിടർത്തി നില്ക്കുന്ന പർണ്ണശാലകൾ....മന്ത്രോച്ചാരണത്തിൻെറ സാന്ദ്രധ്വനി അവിടങ്ങളിൽ മാറ്റൊലിക്കൊള്ളുന്നു ! ഇത്ര ഹൃദയസ്പർശിയായ രംഗങ്ങൾ മറ്റെവിടെയുണ്ട് ? ഇവിടെ, ഈ ഭാരതഭൂമിയിൽ മാത്രം. ആനിബെസൻറിൻെറ ഹൃദയം മന്ത്രിച്ചു.

"ശാന്തിയുടെ ഉറവിടമേ, നിൻെറ അരികിലണയാൻ ഞാനെത്ര വൈകി. മനസ്സിൽ കവിതയുണരുന്നു.

ഹിമവാൻ, കൊച്ചുമകൾ ഗംഗയെ ഭൂമിക്കു ദാനം ചെയ്തു. അവൾ മണ്ണിൻെറ മക്കൾക്ക് തീർത്ഥജലം നല്കുന്നു ആ പുണ്യതീർത്ഥത്തിലൊന്നു മുങ്ങിക്കുളിക്കാൻ മനസ്സിനെന്തൊരു വെമ്പൽ തേംസ് നദിയും ഗംഗയും തനിയ്ക്കൊരുപോലെയാണ്

ഭാരതാംബയുടെ ശിരസ്സിൽ പുഷ്പകിരീടമണിയിക്കുന്ന കാഷ്മീർ. ചെറു വിരലിൽ പൊൻ മോതിരമണിയിക്കുന്ന കന്യാകുമാരി. ആനിബസൻറ് തൻെറ കർമ്മഭൂമിയുടെ ചിത്രം മനസ്സിൽ ദർശിച്ചു.

ഭാരതത്തിൻെറ മഹത്തായ ഭൂതകാലത്തിൽ അവർ അഭിമാനം കൊണ്ടു. ആ ചരിത്രത്തിൻെറ ഏടുകളിൽ ആകാംക്ഷയോടെ കണ്ണോടിച്ചു .... സിന്ധുനദീതടസംസ്ക്കാരം ഒരു സുവർണ്ണയുഗത്തിൻെറ പിറവി ! മോഹൻജദാരോ, ഹാരപ്പയും. ചന്ദുദരോ ! ആ സംസ്ക്കാരമുയർത്തിയ ശാശ്വത സ്മാരകങ്ങൾ ! ആര്യദ്രാവിഡ സംഘട്ടനങ്ങൾ. രക്തച്ചൊരിച്ചലുകൾ. ആ നദീതടം എന്തിനെല്ലാം സാക്ഷ്യം വഹിച്ചു. വേദനകളുടെ ഉദയ . ഉപനിഷത്തുകളുടെ പിറവി. ചാർവാകൻെറ ദൗതികവാദ ചിന്തകൾ.... ശ്രീബുദ്ധൻെറ ജ്ഞാനോദയം .... പുരാണേതിഹാസങ്ങളുടെ പെരുമ്പറകൊട്ടൽ....വ്യാസ വാല്മീകിമാരുടെ അരങ്ങേറ്റം ........ ഭഗവദ്ഗീതയുടെ ദിവ്യ സന്ദേശം....ഭാരതസംസ്ക്കാരത്തിൻെറ അടിത്തറ കെട്ടിയ രത്ന ശിലകൾ !!

മദ്ധ്യയുഗം വന്നു. നാടുവാഴിത്തത്തിൻെറ രംഗപ്രവേശം. ഫ്യൂഡലിസം കൊടി കുത്തിവാണു. ഹിന്ദുമതം ആവിർഭവിച്ചു....ശ്രീ ശങ്കരൻ വന്നു; അദ്വൈതസിദ്ധാന്തം മുഴങ്ങി. ദൈവങ്ങൾ ഉണർന്നു. മതവിശ്വാസം വളർന്നു. ഇസ്ലാം മതത്തിൻെറ ഇരച്ചു കയററം....സുൽത്താൻ ഭരണത്തിൻെറ പിരിമുറുക്കം....ഒടുവിൽ നാടുവാഴിത്തം ക്ഷയിച്ചു....ഹിന്ദുമതം മുരടിച്ചു....ആത്മീയതയുടെ അടത്തറയിളകിയ കാലം ! രാമാനന്ദനും കബീറും കടന്നു വന്നു. ഇരുട്ടിൽ വെളിച്ചമേകിയ രജതരേഖകൾ. ഭക്തിപ്രസ്ഥാനങ്ങൾ ഉടലെടുത്തു....ആർഷ സംസ്ക്കാരത്തിൻെറ മുഖചിത്രങ്ങൾ

കച്ചവടത്തിനു വന്നവർ രാജ്യം കൈക്കലൊക്കി....ഇൻഡ്യ, ബ്രിട്ടീഷ് അധീനതയിൽ. പാരതന്ത്ര്യത്തിൻെറ ചങ്ങലകൾ വലിഞ്ഞു മുറുകി. ഇൻഡ്യയുടെ ആത്മാവ് വികൃതമായി.

1857–ൽ കലാപം നടന്നു....ഒന്നാം സ്വാതന്ത്ര്യസമരം....നാളുകൾ കടന്നു പോയി....ഇംഗ്ലീഷു വിദ്യാഭ്യാസം ഇൻഡ്യൻ ജീവിതത്തിൽ സ്വാധീനം ചെലുത്തി. നവോത്ഥാനത്തിൻെറ ശംഖനാദമുയന്നു.....ബംഗാളിൽ രംജാറാംമോഹൻറായ്....മഹാരാഷ്ട്രയിൽ ഗോവിന്ദറാനഡെ....ദക്ഷിണേന്ത്യയിൽ ശ്രീനാരണഗുരു....ആ ശംഖൊലിയുടെ സ്രഷ്ടാക്കൾ വിവേകാനന്ദനും രംഗത്തുണ്ട് ആ 'ഗരുഡപ്പരുന്തി'നെ ചിക്കാഗോയിൽവച്ചു തന്നെ പരിചയപ്പെട്ടിരുന്നു .......ആനിബസൻറ് ഇൻഡ്യയെ കണ്ടെത്തി !

ഇൻഡ്യയുടെ ഉറങ്ങുന്ന ആത്മാവിനെ തട്ടി ഉണർത്തണം അതാണ് ആദ്യത്തെ കർത്തവ്യം. അവർ മനസ്സിലുറച്ചു. ഭാരതീയർ ഭാരതത്തെ വിസ്മരിക്കുന്നു. ആ ശ്രേഷ്ഠമായ പാരമ്പര്യത്തെ നിന്ദിക്കുന്നു. അജ്ഞാനത്തിൽ നിന്ന് "ഉടലെടുത്ത ആത്മനിന്ദ ! ആ ദുരവസ്ഥ മാറിയേ പറ്റൂ. മതത്തെ അകറ്റി നിർത്തി ഇവിടെ ഒരു നവോത്ഥാനവും സാദ്ധ്യമല്ല. അന്നത്തെ സ്ഥിതി അതാണ് ! ബ്രഹ്മവിദ്യാസംഘത്തിലൂടെ മത:പുനരുദ്ധാരണം നേടിയെടുക്കുക. സാംസ്ക്കാരിക ജീവിതത്തിൽ പങ്കാളിയാവുക. അവസരം കിട്ടുമ്പോൾ രാഷ്ട്രീയ വേദിയിൽ ചാടിക്കയറുക. ആനിബസൻറ് തൻെറ പ്രവർത്തന ശൈലിക്കു രൂപം നല്കി.

തിയോസഫിയുടെ സന്ദേശം ഇൻഡ്യയിലെങ്ങും മുഴങ്ങിക്കേട്ടു. ബുദ്ധിജീവികളുടെ മനസ്സിൽ ചിന്താവിപ്ലവം! സുഹൃത്തുക്കൾ....അനുയായികൾ....ആരാധകർ.... നാൾക്കുനാൾ വർദ്ധിച്ചു വന്നു ! അഡയറായിൽ നവചൈതന്യം.

അലഹബാദിൽ ഒരു പ്രസംഗവേദി. ആനിബസൻറ് സംസാരിക്കുന്നു....നല്ല സദസ്സ്. മുൻനിരയിൽ ഒരു കൊച്ചു ബാലൻ. വിടർന്ന കണ്ണുകൾ....നീണ്ടനാസിക........ തേജസ്സുള്ള മുഖം....അവൻ പ്രസംഗത്തിൽ ലയിച്ചിരിക്കുകയാണ്; ഒരു സ്വപ്നത്തിലെന്ന പോലെ. ആനിബസൻറ് ആ മുഖം കണ്ടു. ആരും ഇഷ്ടപ്പെടുന്ന ഓമനത്തമുള്ള കുട്ടി.

ഒരു പതിമൂന്നു വയസ്സു കാണും. എത്ര ശ്രദ്ധയോടെയാണ് അവൻ പ്രസംഗം കേൾക്കുന്നത് ? കുട്ടികളിങ്ങനെ വേണം. ഏതു വിഷയത്തിലും ശ്രദ്ധയും താത്പര്യവും കാണിക്കണം. അത് നല്ല ഭാവിയുടെ ചിഹ്നമാണ്. "ഈ കൊച്ചു മിടുക്കൻ ആരാണ് ?" ആനിബസൻറ് അന്വേഷിച്ചു. "മോത്തിലാലിൻെറ മകൻ ജവഹർലാൽ" പെട്ടെന്നുത്തരം കിട്ടി. ആനിബസൻറ് അത്ഭുതപ്പെട്ടില്ല. ഒന്നു മന്ദഹസിച്ചു.

മോത്തിലാൽ ബ്രഹ്മവിദ്യാസംഘത്തിൽ അംഗമായിരുന്നു. ജവഹറിനെ പഠിപ്പിക്കാൻ ഒരു ഗൃഹാദ്ധ്യാപകൻ വേണം. മോത്തിലാൽ ആനിബസൻറിനോട് ആവശ്യപ്പെട്ടു. അവർ എഫ്. ടി ബ്രൂക്സിനെ പരിചയപ്പെടുത്തി. ജവഹറിൻെറ ഭാവിക്കു രൂപം കൊടുക്കുന്നതിൽ ആ ഗൃഹാദ്ധ്യാപകൻ നിസ്തുലമായ പങ്കുവഹിച്ചു. കൊച്ചു ജവഹർ ബ്രഹ്മവിദ്യാസംഘത്തിൽ അംഗത്വമെടുത്തു. ജവഹർലാൽ ഭാവിയിൽ ആ ചിന്തയോട് വിടവാങ്ങി. എങ്കിലും ആനിബസൻറ് എന്നും അദ്ദേഹത്തിന് ആരാധ്യയായിരുന്നു !

ആനിബസൻറിൻെറ ആ പ്രവചനം കേട്ട് സുഹൃത്തുക്കൾ പോലും പൊട്ടിച്ചിരിച്ചു. ആർക്കും അതു വിശ്വസിക്കാൻ കഴിഞ്ഞില്ല. എങ്ങനെ വിശ്വസിക്കും ? കൃഷ്ണമൂർത്തിയെ അവർക്കെല്ലാം നല്ലപോലെ അറിയാം. പക്ഷേ ആനിബസൻറിൻെറ മുഖത്ത് ഗൌരവം ! ആ ശബ്ദം വീണ്ടും മുഴങ്ങി: "കൃഷ്ണമൂർത്തി ധന്യാത്മാവാണ് " !

നാരായണയ്യ ഒരു സാധാരണക്കാരൻ. രണ്ടു മക്കൾ. മൂത്തവൻ കൃഷ്ണമൂർത്തി. ഇളയവൻ നിത്യാനന്ദൻ. പതിനാലും പതിനൊന്നും വയസ്സുള്ള കുട്ടികൾ. അസാധാരണത്വമൊന്നുമില്ല. അതിബുദ്ധിയുടെ ലക്ഷണങ്ങളുമില്ല. ആനിബസൻറ് ആ കുട്ടികളുടെ രക്ഷാകർത്തൃത്വം ഏറ്റെടുക്കാൻ സന്നദ്ധയായി. ഒരു പ്രവചനവും പുറപ്പെടുവിച്ചു: "കൃഷ്ണമൂർത്തി ലോകഗുരുവിൻെറ അവതാരമാണ്. അവൻ മഹാത്മാവാകും "! പാവപ്പെട്ട നാരായണയ്യക്ക് കുട്ടികളെ ഉപരിപഠന

ത്തിനയക്കാൻ കഴിവില്ല. അയാരം ആനിബസൻറിൻെറ ആഗ്ര ഹത്തിനു വഴങ്ങി. കുട്ടികളെ വിട്ടുകൊടുത്തു.

നാളുകരം കടന്നു പോയി. നാരായണയ്യ ഇടഞ്ഞു. "കുട്ടികളെ തിരികെ കിട്ടണം" അയാരം ആവശ്യപ്പെട്ടു. ആനി ബസൻറ് കൂട്ടാക്കിയില്ല. പ്രശ്നം കോടതിയിലെത്തി. കോട തി കുട്ടികളുടെ അഗ്രഹമന്വേഷിച്ചറിഞ്ഞു: "അവർ ആനിബ സൻറിൻെറ കൂടെ ജീവിക്കാൻ ആ ആഗ്രഹിക്കുന്നു." ആഗ്രഹം കോടതി ശരി വച്ചു. ആനിബസൻറിന് അനുകൂലമായ വിധി യുണ്ടായി.

കൃഷ്ണമൂർത്തി, ആനിബസൻറിൻെറ നേതൃത്വത്തിൽ പഠിച്ചുയർന്നു. പ്രസിദ്ധനായ ഒരദ്ധ്യാത്മിക ചിന്തക നായി. ഒടുവിൽ ബ്രഹ്മവിദ്യാസംഘത്തെ എതിർത്തു.... ആനിബസൻറിനോട് വിയോജിച്ചു ! എങ്കിലും കൃഷ്ണമൂർത്തി ആനിബസൻറിൻെറ ഒരു നേട്ടമായിരുന്നു.

പ്രവചനത്തിൻെറ പരിവേഷമില്ലെങ്കിലും ഈ സംഭവം ശ്രദ്ധേയമാണ്. ശരിയായ നേതൃത്വവും നല്ല ശിക്ഷണവും ഉണ്ടെങ്കിൽ ആർക്കും ജീവിതത്തിൽ വിജയം നേടാം!

ആനിബസൻറിൻെറ നാമം ഇൻഡ്യയിലെങ്ങും പ്രസി ദ്ധമായി: ജനഹൃദയങ്ങളെ അവർ പിടിച്ചെടുത്തു.

അവരുടെ ശബ്ദത്തിന് വിലയുണ്ടായി. 'തിയോ സഫി' ആയിരുന്നു അവരുടെ മതം. എങ്കിലും ഹിന്ദുമതത്തെ അവർ സ്നേഹിച്ചു. കാരണം ആനിബസൻറ് ഇൻഡ്യയെ സ്നേഹിക്കുന്നു. ഇൻഡ്യ അവരുടെ പ്രിയപ്പെട്ട മാതൃഭൂമി യാണ്.

ഇരുപതാം നൂറ്റാണ്ടിൻെറ സുന്ദരമായ മുഖം ഇൻഡ്യ യുടെ മണ്ണിൽ നിന്ന് അവർ നോക്കിക്കണ്ടു; പുതിയ പ്രതീക്ഷ കളോടെ

# "ഉണരൂ പ്രിയനാടേ... ഉണരൂ!"

ആ മരത്തിൻെറ മറവിൽ അവൻ പതുങ്ങിയിരുന്നു. ആരും കാണരുത്! കണ്ടാൽ കല്ലെറിയും! മുഖത്ത് കാർക്കിച്ചു തുപ്പും!!

"സമയമായല്ലോ! ഇന്നെന്താണ് ആരെയും കാണാത്തത്", അവൻെറ കണ്ണുകൾ ഒളിഞ്ഞു നോക്കി.

അതാ വരുന്നുണ്ട്........

പൂക്കളുള്ള പുതിയ കുപ്പായങ്ങൾ. കൈനിറയെ പുസ്തകങ്ങൾ. ചുണ്ടിൽ ആഹ്ലാദത്തിൻെറ പൂത്തിരി. അവർ കൈകൾ കോർത്തു പിടിക്കുന്നു. തോളോടു തോൾ ചേർന്നു നടക്കുന്നു................ രാവിലെ സ്ക്കുളിൽ പോകുന്ന കുട്ടികൾ.

അവൻെറ കണ്ണുകൾ നിറഞ്ഞൊഴുകി......................

"ആ കുട്ടികളേപ്പോലെ എനിക്കും സ്ക്കൂളിൽ പോകാൻ കഴിഞ്ഞെങ്കിൽ!" ആ ശബ്ദം കേൾക്കാൻ മുരടിച്ച ആ മരം മാത്രമേ ഉണ്ടായിരുന്നുള്ളൂ! അവൻ വേദനയും അമർഷവും കൊണ്ട് കൈകൾ ചുരുട്ടി മരത്തിൽ ആഞ്ഞിടിച്ചു! കൈകളുടെ നൊമ്പരം അവനറിഞ്ഞില്ല! അത്തരം ആയിരമായിരം "അവൻ" മാർ അന്ന് അഡയാറിൻെറ ചുറ്റുമുള്ള കുടിലുകളിൽ ശ്വാസം മുട്ടിക്കഴിഞ്ഞുരുന്നു.

സ്പന്ദിക്കുന്ന ഹരിജൻ കുടിലുകൾ——

അവർ പഞ്ചമജാതിയിൽ പിറന്നവരാണു പോലും! ജാതിയും മതവും അവരെ സമൂഹത്തിൽ ഒറ്റപ്പെടുത്തി. അയിത്തത്തിൻെറ പേരിൽ അവരെ അടിച്ചോടിക്കുന്നു! ജീവിക്കുവാനുള്ള അവകാശം നിഷേധിക്കപ്പെട്ട നിർഭാഗ്യജിവീകൾ! അവരുടെ കുട്ടികളും ആ ദൌർഭാഗ്യത്തിൻെറ ഭാരം ചുമക്കുന്നു; കഴുതകളേപ്പോലെ.

ആ കുട്ടികളുടെ കഥകൾ ആനിബസൻറ് കേട്ടു. വിശ്വസിക്കാൻ കഴിഞ്ഞില്ല. ആ കുടിലുകളിൽ അവർ കയറിയിറങ്ങി. കേട്ടതെല്ലാം സത്യങ്ങൾ. ആനിബസൻറിൻെറ ഹൃദയം വേദനിച്ചു.

ആ വേദന ചിന്തയായി മാറി. അടിച്ചമർത്തപ്പെട്ട പഞ്ചമക്കുട്ടികൾക്കു വേണ്ടി അഡയാറിൽ ഒരു വിദ്യാലയം ഉയർന്നു വന്നു: "ഓൾകോട്ട് പഞ്ചമസ്കൂൾ". ഹരിജനോദ്ധാരണത്തിൻെറ ആദ്യത്തെ കൈത്തിരി.

അതൊരു വെല്ലുവിളി ആയിരുന്നു; സവർണ്ണമേധാവിത്വത്തിന്നെതിരെ, ബുദ്ധി ജീവികൾക്കെതിരെ!. ഒരു ദേശിയ വിദ്യാഭ്യാസനയത്തിനു വേണ്ടിയുള്ള സമരത്തിന് നാന്ദി കുറിച്ച സംഭവവും

ഇൻഡ്യൻ ഭാഷകൾ ഉറങ്ങുന്നു. ഇംഗ്ലീഷ് ഭരണം നടത്തുന്നു. നാടെങ്ങും ഇംഗ്ലീഷു വിദ്യാലയങ്ങൾ മാത്രം. പഠിക്കുന്നതും ചിന്തിക്കുന്നതും ഇംഗ്ലീഷിൽ തന്നെ. മാനസികമായ അടിമത്തം. പാശ്ചാത്യ ഭാഷയും സംസ്ക്കാരവും പഠിക്കുന്നതു നല്ലതുതന്നെ. പക്ഷേ ഇൻഡ്യൻ ഭാഷകളും സംസ്ക്കാരവും പഠിക്കാത്ത ഒരുവൻ എങ്ങനെ ഇൻഡ്യാക്കാരനാകും ? ആദ്യന്തം ഇൻഡ്യാക്കാരനാകൂ. അതിൽ അഭിമാനം കൊള്ളൂ. "ഈ മണ്ണിൻെറ മണമുള്ള ഒരു വിദ്യാഭ്യാസപദ്ധതി നമുക്ക് ഉണ്ടാവണം". ആനിബസൻറ് ആത്മാർത്ഥമായി ആഗ്രഹിച്ചു.

നമ്മുടെ വിദ്യാഭ്യാസം നാം തന്നെ സംവിധാനം ചെയ്യണം. എങ്കിലേ അത് ഭാരതീയമാകൂ. ഇൻഡ്യയുടെ ആത്മാവിനെ സ്പർശിക്കൂ. ദേശീയ വീക്ഷണവും ദേശഭക്തിയും വിദ്യാഭ്യാസത്തിൻെറ ഘടകങ്ങളാകണം. നമ്മുടെ സംസ്ക്കാരത്തിൻെറ ചലനങ്ങൾ അതിലുൾവാകണം. ശാസ്ത്രത്തിനും സാങ്കേതിക വിജ്ഞാനത്തിനും പ്രാധാന്യം നൽകണം. മതത്തിൻെറ അന്തസ്സത്ത അതിലുൾക്കൊള്ളണം.... വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ആനിബസൻറിൻെറ സങ്കല്പങ്ങൾ !

ആ സങ്കല്പങ്ങൾക്കു രൂപം നല്കാൻ അവർ ശ്രമം തുടങ്ങി. സഹായങ്ങൾ........ സഹകരണങ്ങൾ........വാഗ്ദാനങ്ങൾ. ഇന്ത്യക്കകത്തുനിന്നും പുറത്തുനിന്നും ഒഴുകി വന്നു. മനുഷ്യർ നല്ലവരാണ്; നേർക്കു നയിക്കപ്പെട്ടാൽ.

1898–ൽ ആ പ്രയത്നവല്ലരി പൂവണിഞ്ഞു. കാശിയിൽ മറ്റൊരു പുണ്യക്ഷേത്രമുയർന്നു. ഒരു സരസ്വതീക്ഷേത്രം. "സെൻട്രൽ ഹിന്ദുകോളേജ്". വിദ്യാഭ്യാസരംഗത്ത് ആനിബസൻറിൻെറ മഹത്തായ ഒരു സംഭാവന. മതബോധനവും സാമൂഹ്യസേവനവും അവിടെ നിർബന്ധമായിരുന്നു. വിദ്യാർത്ഥികൾ ബ്രഹ്മചര്യമനുഷ്ഠിക്കണമെന്ന് നിഷ്ക്കർഷിച്ചിരുന്നു. കോളേജിനോടനുബന്ധിച്ച് ഒരു ഹൈസ്ക്കുളും ഉണ്ടായിരുന്നു. അവിടെ വിവാഹിതരായ കുട്ടികൾക്ക് പ്രവേശനം നല്കിയിരുന്നില്ല. പന്ത്രണ്ടുവർഷങ്ങൾക്കു ശേഷം സെൻട്രൽ ഹിന്ദുകോളേജ് സർവ്വകലാശാലയായി മാറി. ഇന്ന്, ഇന്ത്യയിലെ പ്രസിദ്ധ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഒന്നാണ് അത്.

ഭഗവദ്ഗീത ആനിബസ്ൻറിൻെറ ഹൃദയത്തിൽ സ്വാധീനം ചെലുത്തി. അതിലത്ഭുതമെന്ത് ? ജീവിതത്തെ സ്നേഹിക്കുന്ന ആരും 'ഗീത'യേയും സ്നേഹിക്കും. "ഉപനിഷത്തുകളിൽ നിന്നു ശേഖരിച്ച ആത്മീയ സത്യങ്ങളാകുന്ന പുഷ്പങ്ങൾ കൊണ്ടുണ്ടാക്കപ്പെട്ട ഒരു പൂച്ചെണ്ടാ"ണ് ഗീത. സ്വാമിവിവേകാനന്ദൻെറ വാക്കുകൾ.

പതിനെട്ടദ്ധ്യായങ്ങൾ........എഴുനൂറോളം ശ്ളോകങ്ങൾ....അത്രമാത്രം. പക്ഷേ അതൊരു കാവ്യപ്രപഞ്ചമാണ്. ഉത്കൃഷ്ടമായ ജീവിത സന്ദേശമാണ്. പശ്ചാത്തലം കുരുക്ഷേത്രയുദ്ധം.... ശ്രീകൃഷ്ണാർജ്ജുനന്മാർ രംഗത്ത്....പ്രമേയം മനുഷ്യജീവിതം.... മഹാഭാരതം ഭീഷ്മപർവ്വത്തിൽ നിന്നെടുത്ത കഥ.

ഏറ്റവും ഉത്തമനായ മനുഷ്യനാര്, ഗീത നമ്മെ പഠിപ്പിക്കുന്നു. പ്രതിബന്ധങ്ങൾ ജീവിതത്തിൻെറ കൂടപ്പിറ

പ്പാണ്". അവയുടെ മുന്നിൽ ചൂളിപ്പോകുന്നത് ഭീരുത്വമാണ്. ജീവിതത്തിൽ നിന്നുള്ള ഒളിച്ചോട്ടമാണ്. പ്രശ്നങ്ങളെ സധൈര്യം നേരിടുക. ശ്രീകൃഷ്ണൻ അർജ്ജുനനെ ഉപദേശിക്കുന്നു: "ബന്ധങ്ങളിൽ നിന്നു വിമുക്തനായി, അഹംഭാവമെന്യേ നിശ്ചയദാർഢ്യത്തോടും ചുറുചുറുക്കോടും കൂടി വിജയമോ പരാജയമോ എന്തു സംഭവിച്ചാലും പതറാതെ കർമ്മം ചെയ്യുന്നവനാണ് സാത്വികൻ—ഏറ്റവും ഉത്തമനായ പുരുഷൻ" ആ സന്ദേശം ആനിബസൻറിൻെറ ആത്മാവിൽ അലിഞ്ഞു ചേർന്നു. അതു തന്നെയല്ലേ ആനിബസൻറിൻെറ ജീവിതവും.

ഗീതാസന്ദേശം ജനഹൃദയങ്ങളിലെത്തിക്കണം. ഉറങ്ങുന്ന യുവതലമുറ ഉണർന്നെഴുന്നേല്ക്കട്ടെ. അതിനുള്ള ശക്തി ആ സന്ദേശത്തിനുണ്ട്.

1905—ൽ ഭഗവദ്ഗീതയും കൈയിലേന്തി ആനിബസൻറ് രംഗത്തു വന്നു. ആദ്ധ്യാത്മിക വേദിയിൽ ഒരു വെള്ളി നക്ഷത്രം കൂടി! ജനങ്ങൾ അത്ഭുതപ്പെട്ടു. ഇംഗ്ലീഷുകാരി സംസ്കൃതം പഠിച്ചു! ഗീതാശ്ലോകങ്ങൾ ഉരുവിടുന്നു. ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ നടത്തുന്നു.

ആ വാക്കുകൾ കേൾക്കാൻ ജനങ്ങൾ തിങ്ങിക്കൂടി. ഇന്ത്യയിൽ ഉടനീളം ആ വയോധികയുടെ ശബ്ദം മുഴങ്ങിക്കേട്ടു. ആലസ്യത്തിൽ നിന്നുണരുന്ന പുതിയ തലമുറയുടെ മുഖങ്ങൾ. .... അവർ ചിന്തിക്കുന്നു....വളരുന്നു.... ഇന്ത്യയുടെ നവോത്ഥാനം ഒരു വിദൂര സ്വപ്നമല്ല.

"കടലുകൾക്കപ്പുറമുള്ള നാടുകളിലും ഗീതാസന്ദേശം മാറ്റൊലിക്കൊള്ളണം." ആനിബസൻറ് മനസ്സിലുറച്ചു. ഗീതയിലൂടെ ഇൻഡ്യയും ആ നാടുകളിൽ ജീവിക്കണം. ഭഗവത്ഗീത, ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തി. സുന്ദരമായ വിവർത്തനം.

അക്ഷീണം, അവിശ്രമം ആ ജീവിതം പ്രവഹിച്ചു കൊണ്ടിരുന്നു........!

"നാളെ എന്റെ വിവാഹമാണ്!" അവൾ കൈകൊട്ടിച്ചിരിച്ചു. ആനന്ദം കൊണ്ടു തുള്ളിച്ചാടി. "അച്ഛാ, സദ്യ ഗംഭീരമാക്കണം........ അവൾ ഉറക്കെ വിളിച്ചുപറഞ്ഞു.

അത്ഭുതപ്പെടേണ്ട! ആ നവവധുവിന് പത്തു വയസ്സേയുള്ളൂ. വരന് പതിനൊന്നും............

ശൈശവ വിവാഹം. ഹിന്ദുമതത്തിലെ ദുരാചാരങ്ങളിലൊന്ന്. എട്ടുംപൊട്ടും 'തിരിയാത്ത' കുട്ടികൾ. "ശൈശവവിവാഹം ശാപമാണ് " ആനിബെസന്റ് സ്വരമുയർത്തി. നിസ്സഹായരായ പെൺകുട്ടികളെ ആ ശാപത്തിൽ നിന്നു മോചിപ്പിക്കണം. ആനിബെസന്റ് "ധർമ്മധീരന്മാർ" (സ്റാൾവാർട്സ്) എന്നൊരു പ്രസ്ഥാനം കെട്ടിപ്പടുത്തു. അതിലെ അംഗങ്ങൾ 'ധർമ്മധീരൻ' എന്നുവിളിക്കപ്പെട്ടു. പെൺകുട്ടികളെ പതിനാറുവയസ്സു തികയാതെ വിവാഹം ചെയ്തുകൊടുക്കില്ലെന്ന് ഓരോ ധർമ്മധീരനും പ്രതിജ്ഞ എടുക്കണം. പക്ഷേ ആ പ്രസ്ഥാനം വളർന്നില്ല. മാമൂലുകളെ ചോദ്യം ചെയ്യാൻ അന്നത്തെ മുതിർന്ന തലമുറ തയ്യാറായില്ല. എങ്കിലും ആ ഉദ്ദേശ്യശുദ്ധിയെ ചോദ്യം ചെയ്യാൻ ആർക്കു കഴിയും?

ഭർത്താവിന്റെ ചിതയിൽ ചാടി ആത്മാഹുതി ചെയ്യുന്ന ഭാര്യമാർ. അച്ഛനും അമ്മയും വെന്തെരിയുന്നതു നോക്കി കണ്ണീരു പൊഴിക്കുന്ന കൊച്ചുമക്കൾ! കരളലിയിപ്പിക്കുന്നകാഴ്ച! സതി. മറ്റൊരു ദുരാചാരം. രാജാറാംമോഹൻറായിയോടൊപ്പം ആനിബെസന്റും 'സതിക്ക്' എതിരെ ശബ്ദമുയർത്തി........ ദുഷിച്ച സാമൂഹിക ജീവിതത്തിൽ ഒരു 'ശുദ്ധികലശം' നടത്താനുള്ള ശ്രമങ്ങൾ.

കുട്ടികൾ നാടിന്റെ സമ്പത്താണ്. അവരുടെ മാനസികവും ശാരീരികവുമായ സംരക്ഷണത്തിന് സംവിധാനമുണ്ടാകണം. ആനിബെസന്റിന്റെ ശ്രദ്ധ ആ രംഗത്തേക്കു തിരിഞ്ഞു. "സുവർണ്ണശൃംഖല" എന്നൊരു സംഘടന രൂപം കൊണ്ടു. കുട്ടികളുടെ അഭിരുചികൾ കണ്ടെത്തുക; അവയ്ക്കു

പ്രോത്സാഹനം നല്കുക. കളിപ്പാട്ടങ്ങളും കളിസ്ഥല ങ്ങളും ഒരുക്കിക്കൊടുക്കുക. നാളത്തെ തലമുറ ആനന്ദത്തോ ടെ വളരട്ടെ. ആനിബസൻറ് ആശിച്ചു.

സേവനത്തിൻെറ മുദ്രാവാക്യവുമായി വിദ്യാലയങ്ങ ളിൽ മാർച്ച് ചെയ്യുന്ന സ്കൌട്ട് കുട്ടികളെ കണ്ടിട്ടില്ലേ ? ഒരു നല്ല 'സ്കൌട്ട്' ആവുക ജീവിതത്തിലെ അസുലഭമായ ഭാഗ്യമാണ്. ഇന്ത്യയിൽ സ്കൗട്ട് പ്രസ്ഥാനത്തിന് ജന്മം നല്കിയത് ആനിബസൻറാണ്. ആ കുട്ടികൾ ഇന്ത്യൻ വേഷ മണിഞ്ഞു. ഇന്നാട്ടിലെ ഗാനങ്ങൾ ആലപിച്ചു. സേവനനിര തരായി മുന്നോട്ടിറങ്ങി.

സർവ്വരാഷ്ട്ര സ്കൗട്ട് നേതാവായ ബേഡൻ പൗവൽ ഇൻ ഡ്യയിൽ വന്നു. ആ കുട്ടികളുടെ പ്രവർത്തനങ്ങളിൽ ആകൃ ഷ്ടനായി. സ്കൌട്ട് പ്രസ്ഥാനത്തിൽ ആ സംഘത്തെ ലയിപ്പിച്ചു. ആനിബസൻറ് ഇൻഡ്യയിലെ ഒന്നാമത്തെ ഓണററി സ്കൌട്ട് കമ്മീഷണറായി. സ്കൌട്ട് മുദ്രകളിൽ ഏറ്റ വും ബഹുമാന്യമായ "സിൽവർവുൾഫ്" ആനിബസൻറിനു സമ്മാനിക്കപ്പെട്ടു.

യുവജനങ്ങൾക്ക് ഒരുമിച്ചുചേരാനും സ്വതന്ത്രമായി ചിന്തിക്കാനും ഒരു വേദിവേണ്ടേ ? ആനിബസൻറ് ആലോചി ച്ചു. "ഇൻഡ്യയിലെ പുത്രന്മാരും പുത്രികളും" (സൺസ് ആൻറ് ഡോട്ടേഴ്സ് ഓഫ് ഇന്ത്യ) എന്നൊരു സംഘടന അവർ കെട്ടിപ്പടുത്തു.

ആധുനിക ലോകം 'വനിതാവർഷം' ആചരിക്കുന്നുണ്ട്. ഇൻഡ്യയും അതിൽ സജീവമായി പങ്കുകൊള്ളുന്നു. "സ്ത്രീ, സ്വാതന്ത്ര്യമർഹിക്കുന്നില്ല" അതായിരുന്നു പണ്ടത്തെ സങ്കല്പം ആ സങ്കല്പങ്ങളെ കാറ്റിൽ പറത്തിക്കൊണ്ട് ആനിബസൻറ് മു ന്നോട്ടു വന്നു. ഇൻഡ്യയിൽ ശക്തമായ ഒരു വനിതാ പ്രസ്ഥാ നം ആവിർഭവിച്ചു. അടിച്ചമർത്തപ്പെട്ട ശബ്ദം ആഞ്ഞടിച്ചു. അന്തരീക്ഷം മുഖരിതമായി. സ്ത്രീ സമത്വത്തിനു വേണ്ടി അവർ

വാദിച്ചു. ഹിമാലയം തൊട്ട് കന്യാകുമാരിവരെയും പെഷവാർതൊട്ട് ആസ്സാമിലെ സിൽഹററ് വരെയും ആ പ്രസ്ഥാനത്തിനു ശാഖകളുണ്ടായി. ആനിബസൻറ് അതിൻെറ അദ്ധ്യക്ഷയായിരുന്നു. സ്ത്രീകളുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കു വേണ്ടി അവർ പ്രയത്നിച്ചു. ഇൻഡ്യയുടെ നവോത്ഥാനത്തിൻെറ ഒരു ഭാഗമായിരുന്നു വനിതാവിമോചനം.

ജീവിതത്തിൽ അപൂർവ്വമായി മാത്രം കടന്നു വരാറുള്ള ഒഴിവുദിനം. ഭാഗ്യത്തിന് അന്ന് അഡയാറിലാണ് പൂന്തോട്ടം നിറയെ പുഷ്പങ്ങൾ. അടയാർ പുഴ തിടുക്കത്തിൽ തന്നെ. അകലെ കടൽ ശാന്തമാണ്.

"....അമ്മേ...."മധുരമുള്ള ഒരു ശബ്ദം.

പഞ്ചമസ്കൂളിൽ പഠിക്കുന്ന ഒരു കൊച്ചു മിടുക്കൻ. മുല്ലമൊട്ടുകൾ കൊണ്ടു കൊരുത്ത ഒരു പൂമാല അവൻെറ കൈയിലുണ്ട്.

"........മാല....അമ്മയ്ക്കാണ്...." വാത്സല്യത്തോടെ അതു വാങ്ങി കഴുത്തിലണിഞ്ഞു. അവൻെറ കണ്ണുകളിൽ പുതിയ വെളിച്ചം. ഉണരുന്ന ഇന്ത്യയുടെ മുഖം അവനിലൂടെ നോക്കിക്കണ്ടു.

ആ കറുത്ത കവിളിൽ ഒരുമ്മ കൊടുത്തു. അവൻ ഓടി മറഞ്ഞു; ആനന്ദത്തോടെ.

അപ്പോഴും, അകലെ ആ കൊടി കാററിൽ പാറിക്കളിക്കുന്നു . ഇംഗ്ലണ്ടിൻെറ പതാക .

ആനിബസൻറിൻെറ മുന്നിൽ അതൊരു ചോദ്യ ചിഹ്നമായിരുന്നു.

# ഹോം റൂൾലീഗിൻെറ ശില്പി

1914 ചരിത്രത്തിലെ ഒരു നാഴികക്കല്ല്. ഒന്നാം ലോകമഹായുദ്ധം ആരംഭിച്ചവർഷം. ബ്രിട്ടനൊരു ഭാഗത്ത് ജർമ്മനി മറുഭാഗത്ത്. തുല്യ ശക്തികൾ ഏറ്റു മുട്ടുന്നു.

ഭൂമുഖം കറുത്തിരുണ്ടു. എങ്ങും യുദ്ധത്തിൻെറ ഭീഷണി മുഴങ്ങുന്നു. എന്തും സംഭവിക്കാവുന്ന നിമിഷങ്ങൾ സമാധാനത്തിൻെറ വെള്ളപ്രാവുകൾ കൂടു വിട്ട് എങ്ങോ പോയൊളിച്ചു. അവ എന്നിനി തിരിച്ചെത്തും ? ഉത്തരം കിട്ടാത്ത ചോദ്യം.

"യുദ്ധത്തിൽ വിജയം നേടാൻ സഹായിക്കുക" ഇംഗ്ലണ്ടിൻെറ അഭ്യർത്ഥന വന്നു. സ്വാതന്ത്ര്യം സ്വപ്നം കണ്ടു കഴിയുന്ന ഇൻഡ്യൻ ജനത. അവരുടെ രാഷ്ട്രീയഭാവിയെന്ത് ? അതേക്കുറിച്ചൊരക്ഷരം അഭ്യർത്ഥനയിലില്ല. ബോധപൂർവ്വമുള്ള മറവി. എങ്കിലും കോൺഗ്രസ് ബ്രിട്ടന് സഹായ സഹകരണങ്ങൾ വാഗ്ദാനം ചെയ്തു. അരയും തലയും മുറുക്കി ഇൻഡ്യൻ പട്ടാളക്കാർ അടർക്കളത്തിലിറങ്ങി. ഇംഗ്ലണ്ടിൻെറ വിജയത്തിനുവേണ്ടി പടപൊരുതി.

അഡയാറിൽ നിന്ന് ഒരു ഇടിമുഴക്കം കേട്ടു, "ഇംഗ്ലണ്ടിൻെറ പ്രയാസങ്ങൾ ഇന്ത്യയുടെ അവസരങ്ങൾ." ഇന്ത്യയിലെങ്ങും അതു മാറ്റൊലിക്കൊണ്ടു. അത് ആനിബസൻറിൻെറ ശബ്ദമായിരുന്നു.

ഇരുമ്പ് ചുട്ടു പഴുത്തിരിക്കുമ്പോൾ അടിക്കണം. എങ്കിലേ പ്രയോജനമുള്ളൂ. ആനിബസൻറ് ഇൻഡ്യൻ രാഷ്ട്രീയ വേദിയിൽ അരങ്ങേറി. ആയുധമില്ലാതെ യുദ്ധം ചെയ്യാൻ കഴിയില്ലല്ലോ. ആനിബസൻറിൻെറ കൈയിൽ ഒരു ചക്രായുധമുണ്ടായിരുന്നു. "ന്യൂ ഇന്ത്യ. മദ്രാസ്സിൽ നിന്നു പുറപ്പെടുന്ന ദേശീയ ദിനപ്പത്രം. ഇൻഡ്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിൽ 'ന്യൂഇന്ത്യ'യും മിഴിവുറ്റ ഒരു കഥാപാത്രമാണ്

പത്രപ്രവർത്തകർക്ക് 'ന്യൂഇന്ത്യ' ഒരു പുതിയ വെളിച്ചം നല്കി. പത്രം ജനങ്ങളുടെ ശബ്ദമാണ്. ഭരണത്തിനു സ്തുതി പാടുക പത്രധർമ്മമല്ല ഗവൺമെൻറിൻെറ തെറ്റായ നയങ്ങളെ നിശിതമായി വിമർശിക്കണം. മുഖപ്രസംഗങ്ങളിലൂടെ അവ തുറന്നു കാട്ടണം. പക്ഷേ അധിക്ഷേപങ്ങൾ നിയമലംഘനമാകരുത്. ആനിബസൻറിൻെറ വീക്ഷണം അതായിരുന്നു. ഇൻഡ്യൻ പത്രങ്ങൾക്കു മാർഗ്ഗദർശനം നൽകാൻ 'ന്യൂ ഇൻഡ്യ'ക്കു കഴിഞ്ഞു.

ഇൻഡ്യൻ രാഷ്ട്രീയവേദി അന്നു വേണ്ടത്ര സജീവമായിരുന്നില്ല. മഹാത്മജി ദക്ഷിണാഫ്രിക്കയിൽ നിന്ന് തിരിച്ചെത്തിയിരുന്നു. അദ്ദേഹം തൻെറ രാഷ്ട്രീയ ഗുരുവായ ഗോപാലകൃഷ്ണ ഗോഖലയെ ചെന്നു കണ്ടു. ഉപദേശമാരാഞ്ഞു. " ഇൻഡ്യ, ദക്ഷിണാഫ്രിക്കയല്ല. ഇൻഡ്യൻ രാഷ്ട്രീയം ശ്രദ്ധിച്ചു പഠിക്കൂ. എന്നിട്ട് രംഗത്തു വരാം." ഗുരുവിൻെറ വാക്കുകൾ മഹാത്മജി ശിരസാ വഹിച്ചു.

അന്ന് ബംഗാൾ പോലും അല്പമൊന്നു തണുത്തിരുന്നു. വിപ്ലവകാരികളുടെ തറവാടാണ് ബംഗാൾ. 1905—ൽ കർസൻപ്രഭു ആ തറവാട് രണ്ടായി വെട്ടിമുറിച്ചു. ബംഗാളിൻെറ ഹൃദയം പിളർന്ന പ്രതീതി ! വിപ്ലവകാരികൾ സടകുടഞ്ഞെഴുന്നേറ്റു. കർസൻ പ്രഭു മർദ്ദനമഴിച്ചു വിട്ടു. ബംഗാൾ കത്തിയെരിഞ്ഞു. കലാപത്തിൻെറ അലമാലകൾ ഇന്ത്യയാകെ അടിച്ചുയർന്നു. ഒടുവിൽ, ആറുവർഷങ്ങൾക്കുശേഷം ബംഗാൾ വിഭജന ഉത്തരവ് ഗവൺമെൻറ് റദ്ദു ചെയ്തു. ബംഗാളികളുടെ കണ്ണുകളിൽ ആനന്ദാശ്രു നിറഞ്ഞു. നീറിപ്പുകഞ്ഞ മനസ്സിൽ ഒരു തണുപ്പിറങ്ങി. ആ തണുപ്പിൽ നിന്നും ബംഗാൾ ഇനിയും ഉണർന്നിട്ടില്ല. എങ്കിലും ബങ്കിം ചന്ദ്രൻെറ 'വന്ദേമാതര" ഗാനം അവർ ആലപിച്ചു കൊണ്ടിരുന്നു.

കോൺഗ്രസ്സിൽ രണ്ടു ശക്തികൾ മുന്നിട്ടു നിന്നു. ഗോഖലെയുടെ നേതൃത്വത്തിലുള്ള മിതവാദികൾ. തിലകൻെറ നേതൃത്വത്തിലുള്ള തീവ്രവാദികൾ. തിലകനായിരുന്നു അന്ന

ത്തെ ശക്തികേന്ദ്രം. "സ്വരാജ്യം എന്റെ ജന്മാവകാശമാണ്, ഞാനതു നേടുകയും ചെയ്യും." തിലകന്റെ ധീരമായ ശബ്ദം! നാടെങ്ങും അതു പ്രതിദ്ധ്വനിച്ചു. തീവ്രവാദികഠം ഭീകര പ്രവർത്തകരായി ചിത്രീകരിക്കപ്പെട്ടു. തിലകനെ രാജ്യദ്രോഹിയായി മുദ്രകുത്തി. 1908—ൽ ആറുവർഷത്തെ നാടുകടത്തലിന് ശിക്ഷിക്കപ്പെട്ടു. തിലകൻ മാൺഡലെ ജയിലിൽ.

ഇംഗ്ലീഷുകാരും ഇൻഡ്യൻ യുവാക്കളും തമ്മിലുള്ള സംഘട്ടനം. ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിലുള്ള സംഘർഷം. മിതവാദികളും തീവ്രവാദികളും തമ്മിലുള്ള ഏറ്റുമുട്ടലുകഠം. കോൺഗ്രസ്സ് പിളർപ്പിന്റെ വക്കിലും! അന്നത്തെ രാഷ്ട്രീയ സാഹചര്യം ആനിബസന്റ് വിലയിരുത്തി. ആ മരവിപ്പിൽ നിന്നൊരുണർവു നല്കുകയായിരുന്നു ആനിബസന്റിന്റെ ലക്ഷ്യം.

ആനിബസൻറിന്റെ രാഷ്ട്രീയ രംഗപ്രവേശം ഇന്ത്യയിൽ കോളിളക്കം സഷ്ടിച്ചു. 1915 സെപ്റ്റമ്പർ 15. കോൺഗ്രസ്സ് സമ്മേളനം ബോംബയിൽ നടക്കുന്നു. തീവ്രവാദികഠം സമ്മേളനത്തിൽ പങ്കെടുത്തിരുന്നില്ല. ആനിബസൻറ് മിന്നിത്തിളങ്ങി. സമ്മേളനത്തിന് ചൂടും ആവേശവും പകർന്നു. ഇൻഡ്യക്ക് സ്വയം ഭരണാവകാശം കിട്ടണം. കോൺഗ്രസ്സ് അതിനുവേണ്ടി ശബ്ദമുയർത്തണം എന്ന് ആനിബസൻറ് വാദിച്ചു........ ഹോംറൂഠംലീഗിനെക്കുറിച്ച് കോൺഗ്രസ് പ്രവർത്തകർ ആഴത്തിൽ ചിന്തിക്കാൻ തുടങ്ങി.

സമ്മേളനം സമാപിച്ചു. പത്തുനാളുകഠം കടന്നുപോയി. 'ന്യൂഇന്ത്യ'യിൽ ഹോംറൂഠംലീഗിനെക്കുറിച്ചുള്ള ഔദ്യോഗിക പ്രഖ്യാപനം വന്നു. ആനിബസൻറ് ലീഗിന്റെ ലക്ഷ്യവും വ്യക്തമാക്കി: "ഇൻഡ്യയുടെ സ്വയം ഭരണാവകാശം". കോൺഗ്രസ്സിന്റെ പോഷകഘടകമായി അതു പ്രവർത്തിക്കും.

"ഒരു ചെറിയ മനുഷ്യന്റെ കൈപ്പടത്തേക്കാഠം വലുതല്ലാത്ത മേഘം". ഇംഗ്ലീഷുകാർ ഹോംറൂഠം ലീഗിനു നൽ

കിയ വിശേഷണം ! പരിഹാസത്തിൻെറ സ്വരം. പക്ഷേ ആ മേഘത്തുണ്ട് അല്പനാളുകൾക്കുള്ളിൽ ആകാശ മണ്ഡലമാകെ പടർന്നു കയറി ! സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഇരുട്ടിൻെറ രേഖകൾ കുത്തിവരച്ചു !

ഹോംറൂളിൻെറ ശില്പി ജനമദ്ധ്യത്തിൽ! നാടുനീളെ പൊതുയോഗങ്ങൾ. റോമിലെ സിസറോവിനെപ്പോലെ ആനി ബസൻറ് ശ്രോതാക്കളെ ആകർഷിച്ചു. ആവേശം കൊള്ളിക്കുന്ന പ്രസംഗങ്ങൾ. ചിന്തിപ്പിക്കുന്ന വ ദമുഖങ്ങൾ. സ്വാതന്ത്ര്യ സമരത്തിന് പുതിയ ജീവനും ശക്തിയും കൈവന്നു. ആനിബസൻറിൻെറ 'യാഗാശ്വം' ജൈത്രയാത്ര ആരംഭിച്ചു 'ന്യൂഇൻഡ്യ'യുടെ പേജുകൾ അകമ്പടി സേവിച്ചു.

ഇംഗ്ലീഷുകാരുടെ കണ്ണുകൾക്ക് കാഴ്ചയില്ലേ? മനസ്സു മരവിച്ചു പോയോ? ഇംഗ്ലണ്ടിനെ ഒരു വിദേശി കയ്യടക്കിയാൽ ഇംഗ്ലീഷുകാർ സഹിക്കുമോ? ആ അസഹ്യത, ആ ദുഃഖം ഇൻഡ്യൻ സഹോദരങ്ങൾക്കും ഉണ്ടാകില്ലേ ? സ്വയം ഭരണത്തിനുള്ള അവകാശം ഇൻഡ്യക്കു ലഭിക്കണം. അത രാജദ്രോഹമാണോ? സാമ്രാജ്യ ദോഷമാണോ? അങ്ങനെയെന്നു പറയാൻ ഇംഗ്ലണ്ടിനു സാദ്ധ്യമല്ല. ഹാംടണേയും സിഡ്നിയേയും യും മിൽട്ടനേയും സ്നേഹിച്ചു വളർത്തിയവരാണ് ഇംഗ്ലീഷുകാർ. ഇൻഡ്യക്കു സ്വാതന്ത്ര്യം വേണം. ഇംഗ്ലണ്ടും ഇൻഡ്യയും കൈകോർത്തുമുന്നേറണം." ആനിബസൻറിൻെറ തൂലികയുടെ ശബ്ദം. ഇൻഡ്യൻ ജനത ആവേശഭരിതരായി. അവർ ആനിബസൻറിനെ സ്നേഹിച്ചു; ആരാധിച്ചു.

സ്വയം ഭരണ പ്രക്ഷോഭം മദ്രാസ്സിൽ കൊടുങ്കാറ്റു സൃഷ്ടിച്ചു. ആനിബസൻറിൻെറ പ്രവർത്തനകേന്ദ്രം അവിടെയാണല്ലൊ. മദ്രാസ് ഗവർണ്ണർ പെൻറ് ലാണ്ട് പ്രഭു എന്തു ചെയ്യണമെന്നറിയാതെ കുഴങ്ങി. ആനിബസൻറിനെ ഇങ്ങനെ

തുറന്നു വിട്ടാൽ കാര്യം അപകടമാണ്. ഉടനടി നാടുകടത്തണം. അതിന് ഗവൺമെൻറിൻെറ അനുമതി വേണം. ഗവർണ്ണർ വൈസ്രോയിയോട് അഭ്യർത്ഥിച്ചു. അനുമതി നല്കിയില്ല. ന്യൂ ഇൻഡ്യയുടെ മേൽ പ്രസ്സ് ആക്ട് അനുസരിച്ച് നടപടികളെടുക്കാൻ കല്പന വന്നു. മദ്രാസ് ഗവൺമെൻറ് ആനിബസൻറിന് കനത്ത പിഴശിക്ഷ വിധിച്ചു. പ്രസ്സിൻെറ ജാമ്യ സംഖ്യപിടിച്ചെടുത്തു. സ്വാതന്ത്ര്യത്തിനുവേണ്ടി ശബ്ദിച്ചതിനു കിട്ടിയ ശിക്ഷ ! പക്ഷെ ആനിബസൻറ് പതറിയില്ല. കോടതിയെ സമീപിച്ചു. വക്കീലിൻെറ ആവശ്യം അവർക്കു പണ്ടേയില്ലല്ലോ.

തിലകൻ ജയിൽ മോചിതനായി. അദ്ദേഹം രംഗത്തു വന്നു. തിലകൻെറ നേതൃത്വത്തിൽ മറ്റൊരു സ്വയം ഭരണ പ്രസ്ഥാനം അന്നുപ്രവർത്തിച്ചിരുന്നു ആനിബസൻറ് തിലകനെ സന്ദർശിച്ചു. "ഒരേ ലക്ഷ്യം. നമുക്കൊരുമിച്ചു പ്രവർത്തിച്ചു കൂടേ ?" അവർ അഭ്യർത്ഥിച്ചു. തിലകൻെറ പ്രതികരണം അനുകൂലമായിരുന്നില്ല. എങ്കിലും ആനിബസൻറിന് തിലകനോട് സ്നേഹവും ബഹുമാനവും തോന്നി മോത്തിലാൽനെഹ്റു, തേജ്ബഹാദൂർസപ്രു തുടങ്ങിയ കോൺഗ്രസ്സ് നേതാക്കൾ ഹോംറൂൾ ലീഗിനോട് സഹകരിച്ചു.

"ഇൻഡ്യയിൽ മൂന്നു കക്ഷികളാണ് നിലവിലുള്ളത്. ഇംഗ്ലീഷുകാർ, ഹിന്ദുക്കൾ, മുസ്ലീങ്ങൾ. ഇവയിലേതെങ്കിലും രണ്ടു കക്ഷികളൊന്നിച്ചാൽ മൂന്നാമത്തെ കക്ഷിദുർബലമായിപ്പോകും" ഗോഖലെ ആ കാലഘട്ടത്തെ വിലയിരുത്തിയത് അപ്രകാരമാണ്. ആനിബസൻറ് ആ അഭിപ്രായത്തോട് പൂർണ്ണമായും യോജിച്ചു. ഹിന്ദുക്കളും മുസ്ലീങ്ങളും യോജിക്കേണ്ടത് കാലഘട്ടത്തിൻെറ ആവശ്യമാണ്. എങ്കിലേ ഇംഗ്ലീഷുകാർ ദുർബലരാകൂ; ഇൻഡ്യക്കു സ്വാതന്ത്ര്യം ലഭിക്കൂ. ആനിബസൻറ് മുസ്ലീംലീഗു നേതാവായ മുഹമ്മദ് അലി ജിന്നയെ സന്ദർശിച്ച്, സംഭാഷണം നടത്തി. ഹോംറൂൾ ലീഗിൽ സഹകരിക്കാൻ അഭ്യർത്ഥിച്ചു.

ഹോം റൂംലീഗ്, കോൺഗ്രസ്സിൽ ഐക്യം പുന:സ്ഥാപിച്ചു. നിഷ്ക്രിയരായി നോക്കി നില്ക്കാൻ തീവ്രവാദികൾ ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല. ആനിബസൻറ് തിലകനേയും കൂട്ടുകാരേയും കർമ്മ രംഗത്തേക്കാനയിച്ചു. കോൺഗ്രസ്സ് നവചൈതന്യമാർന്നു. ആനിബസൻറ് സന്തോഷിച്ചു. ഒന്നിച്ചു നിന്നാൽ എന്തും നേടുകയും ചെയ്യാം.

ആനിബസൻറും തിലകനും ഒരു ധാരണയിലെത്തി ആ സ്വരാജ്യസ്നേഹികൾക്ക് എത്ര കാലം അകന്നുനില്ക്കാൻ കഴിയും? തിലകൻെറ നേതൃത്വത്തിലുള്ള ലീഗ് മദ്ധ്യപ്രവിശ്യകളിലും ബോംബെ പ്രസിഡൻസിയിലും പ്രവർത്തിക്കട്ടെ. ബോംബെ നഗരവും ഇൻഡ്യയിലെ മറ്റു ഭാഗങ്ങളും ആനിബസൻറിൻെറ പ്രവർത്തന മണ്ഡലവും.. അവർ കർമ്മഭൂമിയിലേക്കിറങ്ങി.

ആനിബസൻറും തിലകനും സ്വാതന്ത്ര്യസമരത്തിൻെറ വേദിപിടിച്ചുകുലുക്കി. രണ്ടു ജ്വാലനക്ഷത്രങ്ങളായി അവർ മിന്നിത്തിളങ്ങി. സ്വാതന്ത്ര്യം ഒരു വിദൂരസ്വപ്നമല്ലെന്ന ബോധം ജനഹൃദയങ്ങളിലുദിച്ചു. അന്തരീക്ഷം പ്രക്ഷുബ്ധമായി. ആനിബസൻറിന് വിലക്കുകൾ വന്നു. ബോംബെ മദ്ധ്യപ്രദേശ് സംസ്ഥാനങ്ങളിൽ പ്രവേശിച്ചുകൂടാ! കാറ്റു വിതച്ച് കൊടുങ്കാറ്റു കൊയ്തെടുക്കുന്ന വിപ്ളവകാരി!

യുദ്ധം കൊടുമ്പിരിക്കൊള്ളുന്നു. ബ്രിട്ടൻ സർവ്വശക്തിയുമുപയോഗിച്ച് പൊരുതുന്നു. എന്നിട്ടും ജർമ്മനിയെ തറപറ്റിക്കാൻ കഴിയുന്നില്ല. ആകെക്കൂടെ ഒരമ്പരപ്പ്! ഇൻഡ്യയിൽ ചെംസ്ഫോർഡ് പ്രഭുവൈസ്രോയായി വന്നു. ഹോംറൂൾ പ്രക്ഷോഭം ഒരു തലവേദനയാണ്. അതവസാനിപ്പിച്ചേ പറ്റൂ. ഗവൺമെൻറിൻെറ യുദ്ധനയത്തെപ്പോലും പ്രക്ഷോഭം അപകടത്തിലാക്കുമോ? അദ്ദേഹം ബലമായി സംശയിച്ചു. ചെംസ്ഫോഡ് മദ്രാസിലെത്തി. ആനിബസൻറിനെ കണ്ടു. "യുദ്ധം അവസാനിക്കുംവരെ ശബ്ദിക്കരുത്." ഉപദേശത്തിൽ പൊതിഞ്ഞ താക്കീത്! ആനിബസൻറ് ഒന്നു

നടുങ്ങിയതുമില്ല! ആ മുഖഭാവം വൈസ്രോയിക്കത്രേ പിടിച്ചില്ല "....അല്ലെങ്കിൽ ഇന്ത്യ വിട്ടുപോകുക!" അതൊരു മുന്നറിയിപ്പായിരുന്നു. ആനിബസൻറ് അപ്പോഴും നിസ്സംഗത പാലിച്ചു! വൈസ്രോയി പോയി.

ഗവർണ്ണർ ആ വാക്കുകൾ ആവർത്തിച്ചു:"ഇൻഡ്യ വിടുക!" "അതുതന്നെയാണ് എനിക്കും പറയാനുള്ളത്" ആനിബസൻറിൻെറ മനസ്സു മന്ത്രിച്ചു. വൈസ്രോയിയുടെ മുന്നിൽ കുലുങ്ങിയില്ല. പിന്നെയല്ലേ ഈ ഗവർണ്ണറുടെ മുന്നിൽ?

ഗവർണ്ണർ പകവീട്ടി. കോയമ്പത്തൂരിൽ കേൺഗ്രസ്സ് സമ്മേളനം നടക്കുകയാണ്. എങ്ങും സ്വാതന്ത്ര്യ പ്രേമികളുടെ തിക്കും തിരക്കും. ആനിബസൻറ് രണ്ടു സഹപ്രവർത്തകരോടൊപ്പം പതാക ഉയർത്താൻ മുന്നോട്ടു നീങ്ങി. ഹർഷാരവം ഉയർന്നു. ജയ് വിളികൾ മുഴങ്ങി. പതാകയുടെ ചരടിൽ കൈവിരലുകൾ സ്പർശിച്ചു. നിറഞ്ഞ അഭിമാനബോധം....!! മിന്നൽ വേഗത്തിൽ ഒരു സംഘം പോലീസ്സുകാർ പറന്നെത്തി. ജനങ്ങൾ അത്ഭുതസ്തബ്ധരായി ! ആനിബസൻറ് അറസ്റ്റു ചെയ്യപ്പെട്ടു ! ഊട്ടിയിൽ തടവിൽ പാർപ്പിച്ചു.

എഴുപതാമത്തെ വയസ്സിൽ ഒരു ജയിൽ വാസം !

ദക്ഷിണേന്ത്യ പൊട്ടിത്തെറിച്ചു. നാടെങ്ങും പ്രകടനങ്ങൾ, പ്രതിഷേധയോഗങ്ങൾ .

"ആനിബസൻറിനെ വിട്ടയയ്ക്കുക" ജനങ്ങൾ —ഒരേ സ്വരത്തിൽ ആവശ്യപ്പെട്ടു.

# അടർക്കളത്തിൽ

"....നിങ്ങൾ എന്റെ ശിരസ്സിൽ ബഹുമതിയുടെ പുഷ്പകിരീടമണിയിച്ചു. എന്റെ സ്വഭാവശുദ്ധിയിലും തത്വസംഹിതയിലും നിങ്ങൾ വിശ്വാസമർപ്പിച്ചു. ബ്രിട്ടീഷ് മേധാവിത്വത്തിന്റെ കാലടികളിൽ ഞാൻ ഞെരിഞ്ഞമർന്നപ്പോൾ എന്റെ മോചനത്തിനായ് നിങ്ങൾ ശബ്ദിച്ചു. എന്നെ നേതൃത്വത്തിലേക്കുയർത്തി. നന്ദി പറയുവാൻ വാക്കുകളില്ല. നിങ്ങളോടുള്ള കടപ്പാടുകൾ വ്യക്തമാക്കുമ്പോൾ എന്റെ വാഗ്മിത്വം പരാജയപ്പെടുന്നു. വാക്കുകൾ കൊണ്ടെന്തുകാര്യം ? പ്രവൃത്തിയിലൂടെയാണ് ആത്മാർത്ഥത തെളിയിക്കേണ്ടത്. എന്റെ സർവ്വസ്വവും മാതൃഭൂമിയുടെ അൾത്താരയിൽ ഞാൻ സമർപ്പിക്കുന്നു. നമുക്കൊരുമിച്ച് 'വന്ദേ മാതരം' ആലപിക്കാം".

1917–ൽ കൽക്കത്താ കോൺഗ്രസ്സിൽ ആദ്ധ്യക്ഷ്യം വഹിച്ചു കൊണ്ട് ആനിബസന്റ് പ്രസംഗിക്കുകയാണ്. കോൺഗ്രസ്സിന്റെ ചരിത്രത്തിൽ ആദ്യത്തെ സംഭവം. ഒരു സ്ത്രീ അദ്ധ്യക്ഷയായി തെരഞ്ഞെടുക്കപ്പെടുക ! ആനിബസന്റിന് കോൺഗ്രസ്സ് പ്രവർത്തകർ നല്കിയ ഒരപൂർവ്വബഹുമതി. തിലകനാണ് അവരുടെ പേർ അദ്ധ്യക്ഷ സ്ഥാനത്തേക്കു നിർദ്ദേശിച്ചത്. തീവ്രവാദികൾ വിജയിച്ചു. മിതവാദികൾ പരാജയപ്പെട്ടു.

തൊട്ടതെല്ലാം പൊന്നാക്കുന്ന കൈകൾ.

ആനിബസന്റ് കോൺഗ്രസ്സിന്റെ ഘടനയിൽ ചില പരിഷ്ക്കാരങ്ങൾ വരുത്തി അതുവരെ കോൺഗ്രസ്സിന് സ്ഥിരമായ ഒരദ്ധ്യക്ഷൻ ഉണ്ടായിരുന്നില്ല. നാലു നാളത്തെ സമ്മേളനം കഴിഞ്ഞാൽ അദ്ധ്യക്ഷപദവിയും നഷ്ടപ്പെടും. ആനിബസന്റ് ആ സമ്പ്രദായം നിറുത്തലാക്കി. കോൺഗ്രസ്സ് അദ്ധ്യക്ഷന്റെ അധികാരപദവികൾ ഒരു വർഷത്തേക്കു

നീട്ടി. അത് സംഘടനയ്ക്ക് ഒരനുഗ്രഹമായിരുന്നു. പ്രവർത്തനം കൂടുതൽ കാര്യക്ഷമമായി

യുദ്ധം നിർണ്ണായക ഘട്ടത്തിൽ— എന്തും സംഭവിക്കാവുന്ന ഭീകരനിമിഷങ്ങൾ. ബ്രിട്ടന് ഇന്ത്യയിൽ നിന്ന് കൂടുതൽ സഹായ സഹകരണങ്ങൾ കിട്ടണം. പ്രധാനമന്ത്രി വൈസ്രോയിക്കൊരു സന്ദേശമയച്ചു: "യൂറോപ്പിൽ മാത്രമല്ല; ഏഷ്യയിലും ജർമ്മനിക്കു കണ്ണുണ്ട്. ജർമ്മനി ലോകത്തിനു തന്നെ ഭീഷണിയാണ്.... സ്വാതന്ത്ര്യവും സമാധാനവും സംരക്ഷിക്കപ്പെടണം. ഇൻഡ്യ ഒറ്റക്കെട്ടായി ബ്രിട്ടന്റെ പിന്നിൽ അണിനിരക്കണം".

"ഇന്ത്യ സന്നദ്ധയാണ്...." വൈസ്രോയി, പ്രധാനമന്ത്രിയെ സമാധാനിപ്പിച്ചു.

"ഇൻഡ്യയ്ക്കു സ്വയം ഭരണാവകാശം അനുവദിക്കുക. ബ്രിട്ടനെ യുദ്ധത്തിൽ സഹായിക്കാം. അല്ലെങ്കിൽ സാമ്രാജ്യം അപകടത്തിൽ!" തിലകന്റെ പ്രഖ്യാപനം. വൈസ്രോയിയുടെ മുഖം കറുത്തു.

വൈസ്രോയി, ഡൽഹിയിൽ യുദ്ധകാര്യ സമ്മേളനം വിളിച്ചു കൂട്ടി. സമ്മേളനത്തിൽ പങ്കെടുക്കാൻ മഹാത്മജിയെയാണ് ക്ഷണിച്ചത്. ആനിബസന്റിനെയും തിലകനെയും ബുദ്ധിപൂർവ്വം ഒഴിവാക്കി! മഹാത്മജി രാജ്യഭക്തി പ്രമേയത്തെ പിൻ താങ്ങി.

രക്തവും പൊന്നും ബ്രിട്ടണിലേക്കൊഴുകി. പതിനാലുലക്ഷത്തിഅമ്പത്തിയേഴായിരം പട്ടാളക്കാർ. ഇരുനൂറു കോടി രുപ. മറ്റു വിഭവസമ്പത്തുക്കൾ. ഇൻഡ്യ, ബ്രിട്ടനു നല്കിയ സംഭാവന !! അതിൽ പത്തുലക്ഷത്തിലേറെ വീരയോദ്ധാക്കൾ ബ്രിട്ടനു വേണ്ടി ജീവൻ ബലിയർപ്പിച്ചു. എന്നിട്ടും ബ്രിട്ടൻ കണ്ണു തുറന്നില്ല!!

ആനിബസന്റ് ഗവൺമെന്റിന്റെ യുദ്ധ നയത്തെ അനുകൂലിച്ചു. തീവ്രവാദികളുടെ കണ്ണു ചെമന്നു. ആനിബസന്റിന്റെ പുതിയ സ്വരം കേട്ട് അത്ഭുതപ്പെട്ടു.

"ഇൻഡ്യയുടെ നിലനില്പാണ് ഇപ്പോഴത്തെ പ്രശ്നം. അതിന് ബ്രിട്ടൻ ജയിക്കണം." ആനിബസൻറ് വിശദീകരിച്ചു. പക്ഷേ തീവ്രവാദികൾ അതംഗീകരിച്ചില്ല.

"ഈ രക്തച്ചൊരിച്ചിലിനർത്ഥമില്ല.. വർഷങ്ങൾ എത്രയായി....? എന്നിട്ടും നാം എന്തു നേടി? ബംഗാളിലെ ജയിലറകളിൽ രണ്ടായിരത്തോളം യുവാക്കൾ തടവിലാണ്!! സ്വയം ഭരണാവകാശത്തെക്കുറിച്ച് ഇംഗ്ലീഷുകാർ ഒരക്ഷരം മിണ്ടുന്നില്ല. പിന്നെ എന്തിന് ബ്രിട്ടനു വേണ്ടി പടപൊരുതണം." തീവ്രവാദികളുടെ ചോദ്യങ്ങൾക്കു മുന്നിൽ ആനിബസൻറ് മൗനം അവലംബിച്ചതേയുള്ളൂ

1918. മൊണ്ടേഗ്, ചെംസ് ഫോർഡ് പ്രഭുക്കന്മാർ ഒരു മാന്ത്രികച്ചെപ്പു തുറന്നു വച്ചു! നിറയെ ഭരണപരിഷ്ക്കാരങ്ങൾ!!

"'നല്ല റിപ്പോർട്ട്. പക്ഷേ, നിഷ്പ്രയോജനമായ ഒരു പദ്ധതി! സൂര്യനില്ലാത്ത പ്രഭാതം." തിലകന്റെ പ്രതികരണം.

മൊണ്ടേഗ്—ചെംസ് ഫോർഡ് ഭരണപരിഷ്ക്കാരങ്ങളെ ആനിബസൻറ് വിമർശിച്ചു. പൂർണ്ണമായ സ്വയം ഭരണാവകാശമാണ് ആവശ്യപ്പെട്ടത്. പക്ഷേ റിപ്പോർട്ടിൽ വ്യക്തമായ നിർദ്ദേശങ്ങളൊന്നുമില്ല. നിരാശാജനകം!

"അനുഭാവപൂർണ്ണമായ പരിഷ്ക്കാരങ്ങൾ നേടിയെടുക്കാൻ നിരുപാധികം സമരം ചെയ്യുക." മഹാത്മജിയുടെ വാക്കുകൾ. മദ്ധ്യവർത്തിയുടെ സ്വരം. അദ്ദേഹം എപ്പോഴും അങ്ങനെയാണ്.

മിതവാദികൾ ആ ഭരണപരിഷ്ക്കാരങ്ങളെ സ്വാഗതം ചെയ്തു. തീവ്രവാദികൾ കഠിനമായി ആക്ഷേപിച്ചു. കോൺഗ്രസ്സിൽ ഒരു കക്ഷികൂടി തലപൊക്കി. "നാഷണൽ ലിബറൽ ഫെഡറേഷൻ." മിതവാദി നേതാവായ സുരേന്ദ്രനാഥ ബാനർജി അതിന്റെ അദ്ധ്യക്ഷനുമായി. കക്ഷികൾ പെരുകുന്നു. ലക്ഷ്യങ്ങൾ അകലുന്നു.

ആ വർഷം ഓഗസ്റ്റിൽ കോൺഗ്രസ്സിൻെറ ഒരു വിശേഷാൽ സമ്മേളനം നടന്നു. പുതിയ ഭരണ പരിഷ്ക്കാര നിർദ്ദേശങ്ങളെ വിലയിരുത്തുകയായിരുന്നു ലക്ഷ്യം. മിതവാദികളും തീവ്രവാദികളും ഒരു മേശക്കു ചുറ്റുമിരുന്ന് പ്രശ്നങ്ങൾ ചർച്ച ചെയ്തു. "പ്രവിശ്യകളിലെ പൂർണ്ണമായ ഉത്തരവാദിത്തഭരണം." ഇരുകൂട്ടരും ഒരേ സ്വരത്തിൽ ആവശ്യപ്പെട്ടു. ആനിബസൻറ് അനുകൂലിച്ചു. എങ്കിലും ആനിബസൻറിൻെറ വാക്കുകൾക്ക് പണ്ടത്തെ ശക്തി കിട്ടുന്നില്ല. കോൺഗ്രസ്സിൽ അവരുടെ വെളിച്ചം മങ്ങുകയായിരുന്നു.... . മിതവാദികളുമൊത്ത് മെല്ലെപ്പോകാൻ ബുദ്ധി അനുവദിക്കുന്നില്ല. തീവ്രവാദികളുമൊത്ത് ഓടിപ്പോകാൻ മനസ്സ് സമ്മതിക്കുന്നുമില്ല. മദ്ധ്യവർത്തിയായി നില്ക്കാമെന്നു കരുതിയാലോ ? രക്ഷയില്ല. മഹാത്മജി രംഗത്തുണ്ട്. അരങ്ങിൽ നിന്നു പിൻതിരിയാൻ സമയവും ആയിട്ടില്ല. മാതൃഭൂമിയുടെ മോചനം ഇപ്പോഴും ഒരു സ്വപ്നം മാത്രം! അകലെക്കാണുന്ന വെള്ളിനക്ഷത്രം.

ആനിബസൻറിൻെറ ഹോംറൂൾ ലീഗ്, 'നാഷണൽ ഹോംറൂൾലീഗാ'യി രൂപം മാറി. പക്ഷേ ജനശ്രദ്ധ പിടിച്ചെടുക്കാൻ ആ പ്രസ്ഥാനത്തിനു കഴിഞ്ഞില്ല. പഴയ വീഞ്ഞ്; പുതിയ കുപ്പി അത്രേയുള്ളൂ! ജനങ്ങൾ വിധിയെഴുതി.

ജനങ്ങളുടെ സ്വാതന്ത്ര്യ ദാഹം നാൾക്കുനാൾ തീവ്രമായി. അനുഭവങ്ങൾ, അവരുടെ മനസ്സിൽ വിപ്ലവചിന്തകളുണർത്തി.

ജാലിയൻ വാലാബാഗിലെ കുരുതികളെം കൺമുന്നിൽ നിന്നു മായുന്നില്ല. ജനറൽഡയർ! ആ കൊലയാളിക്കു മാപ്പുകൊടുത്തുകൂടാ. പഞ്ചാബിലെ സിംഹങ്ങൾ അലറി. പക്ഷേ ഇംഗ്ലീഷുകാർ ആ ഘാതകന് രത്നം പതിച്ച സ്വർണ്ണപ്പിടിയുള്ളവാൾ സമ്മാനിച്ചു . അഭിനന്ദനത്തിൻെറ, അംഗീകാരത്തിൻെറ സുവർണ്ണമുദ്ര. സ്വാതന്ത്ര്യ പ്രേമികളുടെ സിരകളിൽ രക്തം പാഞ്ഞൊഴുകി. വിപ്ലവകാരികൾ കൊടുങ്കാറ്റായിമാറി.

മഹാത്മജി ഉപവാസം തുടങ്ങി.

തിലകന്റെ നേതൃത്വത്തിൽ ഒരു പ്രതിനിധിസംഘം ജംഗ്ലണ്ടിലേക്കു പോകാനൊരുങ്ങി. പ്രധാനമന്ത്രിയെക്കണ്ടു നിവേദനം നടത്തുകയാണ് ഉദ്ദേശ്യം. സ്വയം ഭരണാവകാശം നേടിയെടുക്കുക ലക്ഷ്യവും. തിലകന്റെ സ്വരാജ്യസ്നേഹത്തിന് ആനിബസന്റ് എക്കാലത്തും അഭിമാനം കൊണ്ടിരുന്നു. നിവേദക സംഘത്തിന് മദ്രാസ്സിൽ വച്ച് ആനിബസന്റ് ഹൃദ്യമായൊരു യാത്രയയപ്പു നല്കി. വിജയാശംസകൾനേർന്നു. നിവേദകസംഘം കൊളംബോവിലെത്തി. സ്റ്റേറ്റ് സെക്രട്ടറിയുടെ അടിയന്തര സന്ദേശം വന്നു: പാസ് പോർട്ടുകൾ റദ്ദു ചെയ്തിരിക്കുന്നു! നിരാശരായി അവർ തിരികെ പോന്നു.

1918 ഏപ്രിൽ 24. ആനിബസന്റും തിലകനും മുഹമ്മദാലി ജിന്നയും ചേർന്ന് ഒരു സംയുക്ത പ്രസ്താവനക്കു രൂപം നല്കി. സ്വാതന്ത്ര്യത്തിനു വേണ്ടി ദാഹിക്കുന്ന ഒരു ജനതയുടെ ശബ്ദം. വികാര നിർഭരമായ വാക്കുകൾ: "നൂററിയറുപതു വർഷങ്ങളായി ഇന്ത്യയും ബ്രിട്ടനും ഒരുമിച്ചു കഴിയുന്നു ആ ബന്ധം കൊണ്ട് ഇരു രാഷ്ട്രങ്ങൾക്കും നേട്ടവും കോട്ടവുമുണ്ടായിട്ടുണ്ട്. സ്വാതന്ത്ര്യ പ്രേമികളും പുരോഗമനേച്ഛുക്കളുമായ പാശ്ചാത്യ രാജ്യങ്ങളുമായുള്ള സമ്പർക്കം ഇൻഡ്യക്കു നന്മ ചെയ്തു. ഇംഗ്ലണ്ടിനാണെങ്കിൽ അളവററ സമ്പത്തും വാണിജ്യപുരോഗതിയും നേടാൻ കഴിഞ്ഞു. പക്ഷേ, ആ ബന്ധം ഇന്ത്യയുടെ ആത്മസംരക്ഷണത്തിനുള്ള കരുത്ത് കവർന്നെടുത്തു. ....ഇന്ത്യയുടെ മേൽ സ്വേച്ഛാധികാരം അടിച്ചേല്പിക്കുക വഴി ഇംഗ്ലണ്ട് സ്വന്തം തത്വസംഹിതയ്ക്കു മങ്ങലേല്പിക്കുകയും, ലോകത്തിന്റെ കണ്ണിൽ തരം താഴ്ത്തപ്പെടുകയും ചെയ്തു. ....സ്വന്തം രാജ്യത്തിനു നിഷേധിക്കപ്പെട്ട തത്വങ്ങൾക്കു വേണ്ടി സമരം ചെയ്യാൻ യുവാക്കളോട് ആവശ്യപ്പെടുന്നതിന് ആർക്കാണധികാരം? സ്വതന്ത്രരായ ജനങ്ങൾക്കേ മററുള്ളവരുടെ സ്വാതന്ത്ര്യ സംരക്ഷണത്തിനു വേണ്ടി പടപൊരുതാൻ കഴിയൂ ! .... സ്വന്തം സ്വാതന്ത്ര്യത്തിനും കൂടിയാണ് തങ്ങൾ സമരം ചെയ്യുന്നതെന്ന് ഇന്ത്യക്കു തോന്നാനിടയാകട്ടെ. സംശയമില്ല, അപ്പോൾ ഞങ്ങളുടെ സിര

കളിലാവേശം നിറയും. അവസാനം വരെ ഇംഗ്ളണ്ടിനോ ടൊപ്പം നില്ക്കുകയും ചെയ്യും. ബ്രിട്ടനിലെ പിന്തിരിപ്പന്മാ രായ രാഷ്ട്രീയക്കാർക്ക് ഈ സന്ദർഭത്തിൽ മുൻകൈ ലഭിക്കാ തിരിക്കട്ടെ. ഞങ്ങളെ വിശ്വസിക്കുക; ഞങ്ങൾ നിങ്ങളെ നിരാ ശരാക്കില്ല" ബ്രിട്ടന്റെ മനസ്സാക്ഷിയെ തട്ടിയുണർത്താൻ ഈ പ്രസ്താവനക്കു കഴിഞ്ഞിട്ടുണ്ടാവണം.

....യുദ്ധം അവസാനിച്ചു. ജർമ്മനി പരാജയപ്പെട്ടു. ബ്രിട്ടൻ വിജയലഹരിയിൽ മദിക്കുന്ന കാലം! കോളണികളുടെ സ്വാതന്ത്ര്യത്തെക്കുറിച്ച് ചിന്തിക്കാൻ സമയമെവിടെ ?

ദേശബന്ധു സി. ആർ. ദാസ് നേതാജി സുഭാഷ് ചന്ദ്രബോസിന്റെ രാഷ്ട്രീയ ഗുരു. അദ്ദേഹത്തിന്റെ നേതൃ ത്വത്തിൽ ഒരു പുതിയ രാഷ്ട്രീയ കക്ഷി രൂപം കൊണ്ടു—സ്വ രാജ്കക്ഷി. ഭരണപരിഷ്ക്കാരങ്ങളുടെ വെളിച്ചത്തിൽ ഇന്ത്യ യിൽ തെരഞ്ഞെടുപ്പുകൾ പ്രഖ്യാപിക്കപ്പെട്ടു. സ്വരാജ്കക്ഷി തെരഞ്ഞെടുപ്പിനെ സ്വാഗതം ചെയ്തു. ആനിബസൻറും അതിന് അനുകൂലമായിരുന്നു. ഭരണത്തിൽ ഇൻഡ്യൻ പ്രതി നിധികൾ പങ്കാളികളായി. അതൊരു പുതിയ വഴിത്തിരിവാ യിരുന്നു.

ഭാവിയിൽ ഇന്ത്യയുടെ ഭരണം പൂർണ്ണമായും ഇൻഡ്യൻ ജനങ്ങളുടെ കൈകളിലെത്തും. ഭരണത്തിനു നേതൃത്വം കൊ ടുക്കുന്ന രാഷ്ട്രീയ പ്രവർത്തകർക്ക് പരിശീലനമാവശ്യമാണ്. ജനാധിപത്യ സംവിധാനത്തെക്കുറിച്ച് അവർ അറിഞ്ഞിരിക്ക ണം. എങ്കിലേ രാഷ്ട്രം അവരുടെ കരങ്ങളിൽ ഭദ്രമായിരിക്കൂ. ആനിബസന്റ് ആ രംഗത്തു മാർഗ്ഗ ദർശനം നല്കി. മദ്രാ സ്സിലെ ഗോഖലെ ഹാളിൽ രാഷ്ട്രീയ പരിശീലന ക്ലാസ്സു കൾ സംഘടിപ്പിച്ചു. രാഷ്ട്രീയക്കാരുടെ ആ പരിശീലനക്ക ളരി സജീവമായി പ്രവർത്തിച്ചു.

ഇൻഡ്യയിലെ സ്വാതന്ത്ര്യപ്രക്ഷോഭത്തിനുകൂലമായ പശ്ചാത്തലം ഇംഗ്ലണ്ടിലുണ്ടാകണം. ആനിബസൻറിന്റെ ചിന്ത ആ വഴിക്കു ചലിച്ചു. അവർ ഇംഗ്ലണ്ടിലെത്തി. കൂടെ ഇൻഡ്യൻ

സുഹൃത്തുക്കളുമുണ്ട്. നാഷണൽ ഹോം റൂം ലീഗിൻെറ ഒരു ഘടകം ലണ്ടനിൽ പ്രവർത്തനമാരംഭിച്ചു. 'യുണൈറ്റഡ് ഇന്ത്യ' എന്നൊരു വാരികയും ഇംഗ്ളണ്ടിൽ നിന്നു പ്രസിദ്ധീകരിക്കപ്പെട്ടു. 'ന്യൂ ഇൻഡ്യ'ക്ക് ഒരു വിദേശപ്പതിപ്പും പിറന്നു.

ബ്രിട്ടീഷ് പാർലമെൻറിൻെറ ജനസഭയിലെ ഒരു കമ്മിറ്റിമുറി. അറുപത് പാർലമെൻറംഗങ്ങ‍ൾ സമ്മേളിച്ചിട്ടുണ്ട്. എല്ലാ കണ്ണുകളും പ്രസംഗവേദിയിൽ. ആനിബസൻറാണ് പ്രസംഗക. വിഷയം ഇൻഡ്യയുടെ സ്വയം ഭരണാവകാശം തന്നെ. ഇംഗ്ലണ്ടിലെ ബുദ്ധിജീവികൾ ആ വാദമുഖങ്ങളാകെ അംഗീകരിച്ചു. ബ്രിട്ടീഷ് പാർലമെൻറിൽ ചോദ്യങ്ങൾ. പ്രമേയങ്ങൾ. പരാമർശങ്ങൾ! തറവാട്ടുമുറ്റത്ത് ഒരു കൊടുങ്കാറ്റു സൃഷ്ടിക്കുന്നതിൽ ആനിബസൻറ് വിജയിച്ചു. ഇംഗ്ളണ്ടിലെയും സ്ക്കോട്ട്ലണ്ടിലെയും പ്രധാന നഗരങ്ങളിലെല്ലാം ആനിബസൻറ് പ്രസംഗപര്യടനം നടത്തി. ലോകത്തിൻെറ കണ്ണുകൾ ഇന്ത്യയുടെ വേദനിക്കുന്ന ഹൃദയത്തിൽ പതിഞ്ഞു. പാരതന്ത്ര്യത്തിൻെറ വേദന.

അന്ന് സരോജിനിനായിഡു ഇംഗ്ളണ്ടിലാണ്. ആനിബസൻറും സരോജിനിനായിഡുവും കൂടി ഒരു വനിതാനിവേദകസംഘം രൂപവത്കരിച്ചു. സ്റ്റെയിറ്റ് സെക്രട്ടറിയെ സന്ദർശിച്ച് നിവേദനം സമർപ്പിച്ചു: "ഞങ്ങൾക്ക് സ്വാതന്ത്ര്യം നൽകണം!" സെക്രട്ടറി, ആനിബസൻറിൻെറ മുഖത്ത് തറപ്പിച്ചൊരു നോട്ടം!

ഇംഗ്ളണ്ടിലെ തൊഴിലാളിവർഗം ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ശബ്ദമുയർത്തി. ഇരുനൂറോളം തൊഴിൽ സംഘടനകൾ ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തിന് സഹകരണം വാഗ്ദാനം ചെയ്തുകൊണ്ട് ആനിബസൻറിനെഴുതി.

ഇൻഡ്യയിൽ ആനിബസൻറിൻെറ ശബ്ദം വീണ്ടുമുയർന്നു: "ഡൊമിനിയൻ പദവി അനുവദിക്കണം". ബ്രിട്ടീഷ് സാമ്രാജ്യത്തിനുള്ളിൽ ഒരു സ്വതന്ത്ര ഇന്ത്യ. അതായിരുന്നു ആനിബസൻറിൻെറ സങ്കൽപം.

ആ സങ്കല്പവുമായി ആനിബസൻറ് വീണ്ടും ഇംഗ്ള ണ്ടിലെത്തി. 1924 ജൂലൈ 23–ന് ആനിബസൻറ് പൊതു ജീവിതമാരംഭിച്ചിട്ട് അമ്പതുവർഷം തികയുന്ന സുദിനം ! ഇരുപത്തിയേഴാമത്തെ വയസ്സിൽ തൻെറ പ്രിയപ്പെട്ട കൂട്ടു കാരൻ ചാറൽസ് ബ്രാഡ്ലോയെ കണ്ടുമുട്ടിയരംഗം ആനി ബസൻറിൻെറ സ്മരണയിലോടിയെത്തി. അന്നുതൊട്ടിന്നുവരെ യുള്ള പൊതുജീവിതത്തിൻെറ ചിത്രങ്ങളോരോന്നും ആ കൺ മുന്നിലൂടെ കടന്നുപോയി. ലണ്ടനിൽ ക്യൂൻസ്ഹാളിനു മു ന്നിൽ ഒരു വൻപിച്ച പ്രകടനത്തോടെ ആ കനകജൂബിലിയാ ഘോഷം ഗംഭീരമായി നടന്നു. "ഇൻഡ്യക്കു സ്വാതന്ത്ര്യം അ നുവദിക്കുക" അതായിരുന്നു ആ പ്രകടനത്തിൽ മുഴങ്ങിക്കേ ട്ട മുദ്രാവാക്യം! പക്ഷേ ഇൻഡ്യയിൽ ആ ദിനം ആരും ശ്ര ദ്ധിക്കാതെ കടന്നു പോയി!!

കോൺഗ്രസ്സ് ശക്തിയാർജ്ജിക്കണം. അത് ഇൻ ഡ്യയുടെ ആവശ്യമാണ്. ഇൻഡ്യൻ ജനതയുടെ അഭിലാഷമാ ണ്. പക്ഷേ അന്നത്തെ നില ദുർബലമാണ്! ഹോംറൂംലീ ഗും, സ്വരാജ് പാർട്ടിയും, ലിബറൽ ഫെഡറേഷനും ഒന്നിക്ക ണം. കോൺഗ്രസ്സിൻെറ കൊടിക്കീഴിൽ അണിനിരക്കണം. ആനിബസൻറ് ആഗ്രഹിച്ചു. ഗാന്ധിജിയെ സമീപിച്ചു. "ചർക്കയിലേക്കു ശ്രദ്ധതിരിക്കുക.... തൊട്ടുകൂടായ്മയ്ക്കെ തിരെ ശബ്ദമുയർത്തുക. മതസൗഹാർദ്ദം കെട്ടിപ്പടു ക്കാൻ പ്രയത്നിക്കുക. കോൺഗ്രസ്സിൻെറ നഷ്ടപ്പെട്ട ശക്തി വീണ്ടെടുക്കാൻ അതേ മാർഗ്ഗമുള്ളൂ...." മഹാത്മജി അഭിപ്രായപ്പെട്ടു. "നിയമലംഘനവും, നിസ്സഹകരണവും ഗാന്ധിജി ഉപേക്ഷിച്ചാൽ ദിവസത്തിൽ അരമണിക്കൂർ ചർക്കയിൽ നൂലുനൂല്ക്കാം" ആനിബസൻറിന് അത്രയേ യോജിക്കാൻ കഴിഞ്ഞുള്ളൂ ! എങ്കിലും കോൺഗ്രസ്സിൽ ഐക്യം പടുത്തുയർത്തുവാനുള്ള ശ്രമങ്ങൾ ആനിബസൻറ് തുടർന്നുകൊണ്ടിരുന്നു. സരോജിനിനായിഡുവിൻെറ അദ്ധ്യ ക്ഷതയിൽ ചേർന്ന കോൺഗ്രസ്സിൻെറ നാല്പതാം സമ്മേ ളനത്തിൽ വച്ച് സ്വരാജ്കക്ഷി കോൺഗ്രസ്സിൽ ലയിച്ചു. ആനിബസൻറ് സന്തോഷിച്ചു.

സ്വാതന്ത്ര്യസമരം ആളിക്കത്തുന്നു.

ജനങ്ങരം ഇളകിമറിഞ്ഞു. തീപിടിച്ച നിമിഷങ്ങരം. പഞ്ചാബിലെ സിംഹം ! ലാലാലജപത്റായി ബ്രിട്ടീഷുകാരുടെ മർദ്ദനമേററ് മരണമടഞ്ഞു ! സ്വാതന്ത്ര്യസമരത്തിൽ ഒരു രക്തസാക്ഷികൂടി ! സാണ്ടേഴ്സൻ സായിപ്പിനെ വിപ്ലവകാരികരം വെടിവച്ചു കൊന്നു ! പഞ്ചാബിൻെറ പ്രതികാരം !! ദൽഹി സാമ്രാജ്യ സഭയിൽ ബോംബു വീണു ! യതീന്ദ്രനാഥദാസ് ആറു ദിവസത്തെ നിരാഹാരവ്രതത്തോടെ മരണം വരിച്ചു. സ്വാതന്ത്ര്യ സമരത്തിൻെറ വേദി ഒരു അടർക്കളമായി മാറുന്നു. ദേശാഭിമാനികളുടെ ജീവരക്തം അവിടെ പടർന്നൊഴുകി. ഇന്ത്യയുടെ ആ മുഖം കണ്ട് ആനിബസൻറ് അസ്വസ്ഥയായി. അക്രമവും രക്തച്ചൊരിച്ചിലും അവർ ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല.

1927 ജൂൺ27– ന് മാഞ്ചസ്റ്ററിൽ 'ഫ്രീട്രേഡ് ഹാളി'നു (Freetrade Hall)മുന്നിൽ വമ്പിച്ച ഒരു പ്രകടനം നടന്നു.

'ഇന്ത്യയിലെ ബ്രിട്ടീഷ് മേധാവിത്വം ലോകസമാധാനത്തിന് ആപത്ത് '. ആ പ്രകടനത്തിൽ ഉയർന്ന മുദ്രാവാക്യം അതായിരുന്നു. ആനിബസൻറ് പ്രകടനക്കാരെ അഭിമുഖീകരിച്ച് സംസാരിച്ചു. മാഞ്ചസ്റ്ററിലെ മൺതരികരം പോലും കോരിത്തരിച്ചു. !!

1931 മാർച്ച് 17– ന് ഭാരതചരിത്രത്തിലെ ദുഃഖം നിറഞ്ഞ ഒരു ദിനം. ദേശാഭിമാനികളെ ഞെട്ടിപ്പിച്ച ആ സംഭവം ഭഗവത്സിങ്....! ശുകദേവ്....! രാജഗുരു– ഇന്ത്യ കണ്ട ഏറ്റവും വലിയ വിപ്ലവകാരികരം! ദേശാഭിമാനത്തിൻെറ തീജ്വാലകരം! അവർ തൂക്കിലേറ്റപ്പെട്ടു!! ആ രക്തത്തുള്ളികളിൽനിന്ന് ആയിരമായിരം ദേശാഭിമാനികരം ഉയിർത്തെഴുന്നേറ്റു.

അപ്പോഴും ലണ്ടനിൽ വട്ടമേശസമ്മേളനങ്ങരം മാത്രം!! സ്വാതന്ത്ര്യത്തിൻെറ പൊൻവെളിച്ചം പടിഞ്ഞാറെ ചക്രവാളത്തിൽ തങ്ങിനിന്നതേയുള്ളൂ! ഇൻഡ്യയിലെ ചെമന്ന മൺതരികരം അദമ്യമായ ദാഹത്തോടെ കാത്തിരുന്നു.

അർദ്ധ നിമീലിതമായ നയനങ്ങളോടെ, ആ വന്ദ്യവയോധിക–ആനിബസൻറ്–മനസ്സിൽ ധ്യാനിച്ചു.

''പൊൻ വെളിച്ചമേ ! നീ വന്നണഞ്ഞാലും.''

# മുഖമുദ്രകൾ

മുല്ലപ്പൂപോലെ വെളുത്ത തലമുടി കാറ്റിൽ മെല്ലെ ഇളകുന്നു. തിളങ്ങുന്ന, വെളുത്തകണ്ണുകൾ. പൂനിലാവ് പുഞ്ചിരി തൂകുന്ന മുഖം. നിർമ്മലമായ ഭാവം. വെള്ളപ്പട്ടുസാരികൊണ്ട് ഉടലാകെ മൂടിയിരിക്കുന്നു. വെളുത്ത ശംഖുമാല കഴുത്തിലണിഞ്ഞിട്ടുണ്ട്. വെളുത്ത കാലുറകൾ; വെളുത്ത പാദരക്ഷകൾ. ആപാദചൂഡം ഒരു വെള്ളക്കാരി! ഇൻഡ്യയുടെ 'വന്ദ്യവയോധിക'യായ അമ്മ! അതാ, മെല്ലെ നടന്നുവരികയാണ്. ആൾക്കൂട്ടത്തിനു നടുവിലൂടെയാണ് വഴി. സ്നേഹമോ, ഭക്തിയോ, ആദരവോ, ആരാധനയോ എന്തെന്നറിയില്ല-ജനങ്ങൾ കൈകൂപ്പി ഒതുങ്ങിനില്ക്കുന്നു!! ആ വസന്തമാലിക പ്രസംഗവേദിയിൽ എത്തിച്ചേർന്നു. കണ്ണുകൾക്കെന്തൊരു നിർവൃതി! സദസ്സ് നിശ്ശബ്ദം. കാറ്റുകൂടി വീർപ്പടക്കിനില്ക്കുന്നു! പ്രഭാഷണമാരംഭിച്ചു. നേരിയ ശബ്ദം. എങ്കിലും സദസ്സു മുഴുവനും കേൾക്കാം. ലളിതമായ, ഹൃദയസ്പർശിയായ, പദങ്ങൾ ഒഴുകുന്നു! ഗംഗാപ്രവാഹംപോലെ! മെല്ലെ മെല്ലെ ആ ശബ്ദം ഉയർന്നുവരുന്നു. അതൊരു മധുരഗർജ്ജനമായി,മാറുന്നു. മണിക്കൂറുകൾ കഴിഞ്ഞിട്ടുണ്ടാവും! ആ സ്വരത്തിനൊരു തളർച്ചയോ പതർച്ചയോ അനുഭവപ്പെട്ടില്ല. അപ്രതീക്ഷിതമായ ഒരു നിമിഷത്തിൽ ആ ശബ്ദ പ്രവാഹം നിലയ്ക്കുന്നു! ശ്രോതാക്കൾ അത്ഭുതപ്പെടുന്നു. പ്രസംഗം തീർന്നെന്നോ? അതാണ് ആനിബസൻറിൻെറ പ്രസംഗശൈലി! വാഗ്ദേവതയുടെ മററൊരു പ്രതീകം!

ആനിബസൻറിൻെറ പ്രസംഗം മനോഹരമായ ഒരു കലാപ്രകടനമാണ്. രാഷ്ട്രീയമാകട്ടെ, സാംസ്ക്കാരികമാകട്ടെ ശൈലി ഒന്നുതന്നെ! പറയാനുള്ള കാര്യങ്ങൾക്ക് അടുക്കും ചിട്ടയും വരുത്തി ഭംഗിയായി അവതരിപ്പിക്കും! അതിനുവേണ്ട സമയവും കാലേകൂട്ടി കണക്കാക്കും! അവർ പ്രസംഗിക്കുന്നതുപോലെ തന്നെ എഴുതും. എഴുതുന്നതുപോലെ തന്നെ പ്രസംഗിക്കുകയുംചെയ്യും! ഇംഗ്ലണ്ടിലും ഇൻഡ്യയിലും ആ ശബ്ദമാധുരി യാസ്വദിക്കാൻ ജനസഞ്ചയം തടിച്ചുകൂടുമായിരുന്നില്ലേ.

1928 ഡിസമ്പറിൽ കൽക്കത്തയിൽ കോൺഗ്രസ്സ് സമ്മേളനം നടക്കുന്നു. മോത്തിലാൽനെഹ്റുവാണദ്ധ്യക്ഷൻ. ശബ്ദമുഖരിതമായ അന്തരീക്ഷം! ആദർശങ്ങൾ തമ്മിൽ, എതിരാളികൾ തമ്മിൽ ഏറ്റുമുട്ടലുകൾ!. യോഗനടപടികൾ നിശ്ചിത സമയത്തു തുടങ്ങാൻ കഴിയാതെ അദ്ധ്യക്ഷൻ കുഴങ്ങുന്നു ! ആനിബെസൻറ് കൃത്യസമയത്തുതന്നെ എത്തിച്ചേർന്നിരുന്നു. മണിക്കൂറുകൾ ഇഴഞ്ഞു നീങ്ങി. വിഷയനിർണ്ണയകമ്മിററി ഇനിയും ചേർന്നിട്ടില്ല. എങ്ങും ഒരു അസ്വസ്ഥത ! നാലുമണിക്കുറുകൾക്കുശേഷം അദ്ധ്യക്ഷൻെറ അറിയിപ്പ് ഉണ്ടായി: "സമ്മേളനം അടുത്ത ദിവസത്തേക്കു മാററിവച്ചിരിക്കുന്നു"!

ഇറങ്ങിപ്പോകുമ്പോൾ ആനിബെസൻറ് അടുത്തു നിന്നിരുന്ന ശ്രീപ്രകാശിനോടു പറഞ്ഞു. "ബ്രിട്ടീഷുകാർ ഇൻഡ്യയെ അടക്കിഭരിക്കാനുള്ള കാരണങ്ങൾ ഞാൻ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു !" ചിന്തിപ്പിക്കുന്ന ഫലിതം ! ആനിബെസൻറ് പങ്കെടുത്ത അവസാനത്തെ കോൺഗ്രസ്സ് സമ്മേളനവും അതായിരുന്നു. കൃത്യനിഷ്ഠപാലിക്കുക അവരുടെ ജീവിതവ്രതങ്ങളിലൊന്നായിരുന്നു.

•

ഡോക്ടർ ഭഗവാൻദാസ്—ശ്രീ പ്രകാശയുടെ അച്ഛൻ ആനിബെസൻറിനെ ചായക്കു ക്ഷണിച്ചു. അന്നു വൈകുന്നേരം നാലുമണിക്ക് മറെറാരു യോഗത്തിൽ പങ്കെടുക്കണം. ഇരുപതുമിനിററ് മുമ്പ് ഭഗവാൻ ദാസിൻെറ വീട്ടിൽ ചായ. ആനിബെസൻറ് സമയം നിശ്ചയിച്ചറിയിച്ചു. അപ്രതീക്ഷിതമായി ആകാശം കറുത്തിരുണ്ടു. നല്ലമഴ. സമയം മൂന്നുമണി കഴിഞ്ഞു. വാഹനമൊന്നും കാണുന്നില്ല. ആനിബെസൻറ് നേരെ നടന്നു. കൃത്യം 3 40– ന് ഭഗവാൻ ദാസിൻെറ വീട്ടിലെത്തി. അദ്ദേഹം അൽഭുതപ്പെട്ടു ! 'പൊതുപ്രവർത്തകർ സമയനിഷ്ഠയുള്ളവരായിരിക്കണം !' നനഞ്ഞ സാരിപിഴിഞ്ഞുണക്കുന്നതിനിടയിൽ ആനിബെസൻറ് പറഞ്ഞു.

ആ ഓർമ്മശക്തി അസാധാരണമായിരുന്നു. ശ്രീപ്രകാശ അന്ന് ബനാറസ് ഹിന്ദുസർവ്വകലാശാലയിൽ വിദ്യാർത്ഥിയാണ്. ഒരൊഴിവുദിനം ! ആനിബെസൻറുമായി സംസാരിച്ചു

കൊണ്ടിരിക്കയാണ്. പലതും പറയുന്നതിനിടയിൽ ശ്രീ പ്രകാശ് അന്റെ ഒരു കൂട്ടുകാരനെക്കുറിച്ചും സംസാരിച്ചു. കോളേജിലെ പാവപ്പെട്ട കുട്ടികൾക്കു വേണ്ടി ആ കുട്ടുകാരൻ നിർവ്വഹിക്കുന്ന സേവനങ്ങളെപ്പററിയും പറഞ്ഞു. വിശിഷ്ടസേവനത്തിന് കോളേജ് സമ്മാനിക്കുന്ന രജതമുദ്രയ്ക്ക് അയാൾ അർഹനാണെന്നും സൂചിപ്പിച്ചു. ആനിബസൻറ് എല്ലാം മൂളിക്കേട്ടു. ഒടുവിൽ, ആ കൂട്ടുകാരന്റെ പേര് അന്വേഷിച്ചു. ഒരു തുണ്ടു കടലാസ്സിൽ പേരു കുറിച്ചു കൊടുത്തു: 'മംഗളപ്രസാദ്. നാളുകൾ കുറേക്കഴിഞ്ഞു.

അന്നൊരു ദിവസം യാതൊരു മുന്നറിയിപ്പുമില്ലാതെ ആനിബസൻറ് സർവ്വകലാശാല സന്ദർശിച്ചു. വിദ്യാർത്ഥികളുടെ അസംബ്ളി വിളിച്ചു കൂട്ടി ! മംഗളപ്രസാദിന് രജതമുദ്ര സമ്മാനിച്ചു. ഒരിയ്ക്കൽ ഒന്നു കേട്ടാൽ മതി; അത് ദീർഘനാൾ മനസ്സിൽ തങ്ങി നില്ക്കും. അതേക്കുറിച്ച് അന്വേഷിക്കും. യാഥാർത്ഥ്യം കണ്ടെത്തും. ഒരാളെ പരിചയപ്പെട്ടാൽ ആ പരിചയം എന്നെന്നും നിലനില്ക്കും. ഇംഗ്ലണ്ടിലും ഇന്ത്യയിലും എത്രയെത്ര സുഹൃത്തുക്കൾ; ആരാധകന്മാർ ! അവരെല്ലാം ആനിബസൻറിന്റെ ഓർമ്മയിലുണ്ടുതാനും !!

അടുക്കും ചിട്ടയുമുള്ള ജീവിതം. ആനിബസൻറ് ജീവിതത്തിലെക്കാലവും അതു നിലനിർത്തി. അവരുടെ ഓഫീസ് മുറി നോക്കൂ ! എത്ര ചിട്ടയോടെയാണ് അത് ക്രമീകരിച്ചിട്ടുള്ളത് ! ആഡംബരതയിലല്ല; അകൃത്രിമത്വത്തിലാണ് അവർ സൌന്ദര്യം കണ്ടത് ! മേശ, കസേര, ചവററുകൊട്ട എല്ലാം അതാതിന്റെ സ്ഥാനങ്ങളിൽ ഉറച്ചു നില്ക്കുന്നു. ലോകത്തിലെ മിക്ക പ്രസിദ്ധീകരണങ്ങളും ആ മുറിക്കുള്ളിൽ വന്നു വീഴും ! നിരവധികത്തുകളും വന്നെത്തും. അവയ്ക്കെല്ലാം കൃത്യമായി മറുപടികളെഴുതുകയും ചെയ്യും. അതെല്ലാം എത്ര മനോഹരമായാണ് അടുക്കിവച്ചിട്ടുള്ളത്. തീയതി ക്രമത്തിൽ ചിട്ടപ്പെടുത്തി സൂക്ഷിക്കുന്നു. അനുകരണീയമായ സ്വഭാവം !

നോക്കൂ, ആനിബസൻറിന്റെ കൈയിൽ ഒരു വലിയ കടലാസ് ! അവരത് കീറിക്കളയുകയാണ്. എത്ര നിസ്സാര

കാര്യം ? പക്ഷേ അതിലുമുണ്ട് ഒരു പുതുമ ! കടലാസ് നീള ത്തിൽ മാത്രമേ കീറുകയുള്ളൂ ! കുറുകെ കൈവിരൽ ചലി ക്കില്ല. ആ സ്വഭാവം അന്യാദൃശം തന്നെ!

വെള്ള വസ്ത്രങ്ങളേ ധരിക്കൂ ! പരിശുദ്ധിയുടെ നിറം. പക്ഷേ ഇംഗ്ലണ്ടിൽ ആ നിറം അത്ര ആകർഷകമല്ല ! എന്നിട്ടും ആനിബസൻറ് വെള്ളയണിഞ്ഞു. സായാഹ്നങ്ങളിൽ നടക്കാ നിറങ്ങുമ്പോഴും അതേവേഷം ! ഇന്ത്യയിലെത്തിയപ്പോൾ അവർ ഇന്ത്യാക്കാരിയായി. രൂപത്തിൽ മാത്രമല്ല; ഭാവത്തിലും ! ഒരു പായോ പലകയോ കിട്ടിയാൽ മതി; അതിൽ ചമ്രം പടഞ്ഞി രിക്കും ! തവിയും മുപ്പല്ലിയും ഒന്നും വേണ്ട. വലതുകൈകൊ ണ്ട് ഭംഗിയായി ആഹാരം കഴിക്കും !

കാൽച്ചിലങ്കകൾ കിലുങ്ങുന്നു. മൃദംഗനാദമുണർ ന്നു. ശാലീന മധുരമായ ഒരു ഗാനത്തിൻെറ ഈരടികൾ ഉയരു ന്നു. ആനിബസൻറിൻെറ മുറിയിൽ നിന്നാണത് ! പ്രസിദ്ധ നർത്തകി രുക്മിണീദേവിയുടെ നൃത്തം; ആനിബസൻറിനു വേണ്ടി മാത്രം !

മദ്രാസ്സിൽ രുക്മിണീദേവിയുടെ നൃത്തപരിപാടി യുണ്ടായിരുന്നു. ആനിബസൻറിനെ നൃത്തം കാണാൻ ക്ഷണി ച്ചു. അതൊരു പതിവാണ്. രുക്മിണിയുടെ പാദങ്ങളിൽ ആദ്യമായി ചിലങ്ക കെട്ടിയത് ആ കൈകളാണ് ! നൃത്തം കാ ണാൻ മനസ്സു കൊതിച്ചു; ശരീരം വിസമ്മതിച്ചു ! ആനിബ സൻറ് രുക്മിണീദേവിയ്ക്കെഴുതി: 'നിൻെറ നൃത്തം കാണാൻ എനിയ്ക്കതിയായ ആഗ്രഹമുണ്ട്. പക്ഷേ ഈ മുറിയിൽ നിന്നിറങ്ങാൻ പോലും കഴിയുന്നില്ല. മുത്തശ്ശിക്ക് വയ സ്സ് എൺപത്തിനാലായില്ലേ. ? സമയമുണ്ടെങ്കിൽ ഇങ്ങുവ രൂ; കാലിൽ ചിലങ്കകളുമായി.

സംഗീതവും നൃത്തവും ആനിബസൻറിന് ഇഷ്ടമാണ്. സംഗീതസമ്രാട്ടായ ബിഥോവൻെറ ഗാനങ്ങൾ കുട്ടിക്കാലത്ത് മധുരമായി പാടി നടക്കുമായിരുന്നു. ഇൻഡ്യയിൽ വന്നപ്പോൾ ഹിന്ദുസ്ഥാനിസംഗീതം കേട്ടു. കർണ്ണാടകസംഗീതം ആസ്വദിച്ചു.

1916 ഫെബ്രുവരി 16. ബനാറസ് ഹിന്ദുസർവ്വകലാശാലയുടെ ശിലാസ്ഥാപനദിനം.

വൈസ്രോയി ഹാർഡിഞ്ച് പ്രഭുവിൻെറ തൃക്കൈകളാണ് ആ പുണ്യകർമ്മം നിർവ്വഹിച്ചത് ! നഗരത്തിൽ പോലീസുകാർ കരകവിഞ്ഞൊഴുകി ! ഭീകരമായ ഒരന്തരീക്ഷം! സുശക്തമായ രക്ഷാനടപടികഠം ! ആ ചടങ്ങിൽ പങ്കെടുക്കാൻ വളരെ ജനങ്ങഠം ഭയപ്പെട്ടു ! സായാഹ്നത്തിൽ ഒരു സാംസ്കാരിക സമ്മേളനം ഒരുക്കിയിരുന്നു. മഹാത്മജിയാണ് പ്രധാന പ്രസംഗകൻ. ദർഭാങ്ക (Darbhanga) യിലെ രാജാവാണ് അദ്ധ്യക്ഷൻ. പ്രസംഗവേദിയിൽ സുന്ദരികളായ രാജകുമാരികഠം ! അവരുടെ മാറിൽ മിന്നിത്തിളങ്ങുന്ന അനർഘരത്നങ്ങഠം ! തമ്മിൽ മത്സരമാണ് ! രാജകുമാരികഠംക്കോ രത്നക്കല്ലുകഠംക്കോ കൂടുതൽ സൌന്ദര്യം ?

മഹാത്മജി പ്രസംഗമാരംഭിച്ചു. ഇൻഡ്യയുടെ ദാരിദ്ര്യത്തിലേക്ക് അദ്ദേഹം വിരൽ ചൂണ്ടി. 'രാജകുമാരികളേ, നിങ്ങളുടെ രത്നഹാരങ്ങഠം വില്ക്കൂ. ദുഃഖിതരുടെ കണ്ണുനീരൊപ്പാൻ ആ സമ്പത്ത് വിനിയോഗിക്കൂ! നിങ്ങഠംക്കെന്തിനീ രത്നക്കല്ലുകഠം ?'

യേശുക്രിസ്തുവിൻെറ ഗിരിപ്രഭാഷണമോർമ്മിപ്പിക്കുന്ന ആഹ്വാനം !

രാജകുമാരികഠം ചൂളിപ്പോയി. രത്നക്കല്ലുകഠം ഒന്നു നടുങ്ങി !! ആനിബസൻറിൻെറ വെളുത്ത മുഖം ഒന്നു കറുത്തോ?

വൈസ്രോയിയുടെ നേർക്കായി മഹാത്മജിയുടെ അടുത്ത ആക്രമണം, നിശിതമായ വിമർശം! കാശിയിൽ 'പോലീസ്‌രാജ്' സൃഷ്ടിച്ചതിലുള്ള പ്രതിഷേധം! വൈസ്രോയിക്കു സംരക്ഷണം നല്കാൻ ഇത്രയും പോലിസുകാർ വേണോ? വൈസ്രോയി ആരെയാണ് ഭയപ്പെടുന്നത്? ജനങ്ങളെ ഭയപ്പെടുന്ന ഭരണാധിപൻ ആ സ്ഥാനത്തിനർഹനാണോ?

ആനിബസൻറ് അക്ഷമയായി. ഇത്രയുംനേരം അസഹ്യത കടിച്ചമർത്തുകയായിരുന്നു. സദസ്സിൽ പൂർണ്ണനിശ്ശ

ബ്ദത. പ്രസംഗവേദിയിൽ പിറുപിറുപ്പ്! അദ്ധ്യക്ഷൻ ഞെരിപിരികൊള്ളുന്നു. മഹാരാജാവ് എങ്ങനെ സഹിക്കും? വൈസ്രോയിയും രാജകുമാരികളും പ്രിയപ്പെട്ടവർ! പക്ഷേ എന്തുചെയ്യും ?

ആനിബസൻറ് മഹാരാജാവിൻെറ ചെവിയിലെന്തോ മന്ത്രിച്ചു! പിന്നെ അരനിമിഷം കാത്തുനിന്നില്ല. അദ്ധ്യക്ഷൻ മഹാത്മജിയോട് പ്രസംഗമവസാനിപ്പിക്കാൻ ആവശ്യപ്പെട്ടു! ജനശബ്ദമുയർന്നു: "മഹാത്മജി പ്രസംഗിയ്ക്കണം" പക്ഷേ അദ്ദേഹമതു ചെവിക്കൊണ്ടില്ല. അദ്ധ്യക്ഷനെ അനുസരിക്കുകതന്നെചെയ്തു! പ്രസംഗവേദിയിൽ നിന്നിറങ്ങി. അദ്ദേഹം നടന്നകന്നു!

ഉള്ളുതുറന്നു സംസാരിക്കുക മഹാത്മജിയുടെ സ്വഭാവമാണ്. പൊള്ളയായ ഉപചാരപ്രകടനങ്ങളിൽ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. പക്ഷേ ആനിബസൻറ് അപ്രകാരമായിരുന്നില്ല. രാജകുമാരികൾ ക്ഷണിക്കപ്പെട്ട അതിഥികളാണ്. അവരുടെ മനസ്സിൽ അസുഖമുളവാക്കുന്നത് ഭംഗിയല്ല. ആനിബസൻറിൻെറവീക്ഷണം അതായിരുന്നു. വൈസ്രോയിയോടുള്ള അനാദരവ് നിയമത്തോടുള്ള അവഹേളനമാണ്. ആനിബസൻറ് നിയമത്തെ എക്കാലവും പൂവിട്ടുപൂജിച്ചിരുന്നു. മഹാത്മജിയുടെ നിയമലംഘനപ്രസ്ഥാനങ്ങളെ നഖശിഖാന്തം അവർ എതിർത്തില്ലേ? നിയമലംഘനം അരാജകത്വത്തിൽ ചെന്നെത്തുമെന്ന് അവർ മുന്നറിയിപ്പുനല്കി. വിദ്യാർത്ഥികളെ സമരരംഗത്തുനിന്ന് അകറ്റിനിറുത്തണമെന്ന് ആനിബസൻറ് മഹാത്മജിയോട് ആവശ്യപ്പെട്ടു. പക്ഷേ മഹാത്മജി ശ്രദ്ധിച്ചില്ല. വിദ്യാർത്ഥികൾവിദ്യാലയങ്ങളുപേക്ഷിച്ച് സമരരംഗത്തിറങ്ങി. അതിൻെറ അനന്തരഫലങ്ങൾ നാം കണ്ടു; കണ്ടുകൊണ്ടിരിക്കുന്നു.

മഹാത്മജിയും ആനിബസൻറും രണ്ടു മാർഗ്ഗങ്ങളിലാണ് മുന്നോട്ടുനീങ്ങിയത്. ആശയ സംഘട്ടനങ്ങളും ഉണ്ടായിട്ടുണ്ട്. എങ്കിലും അവർ പരസ്പരം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. ഉത്കൃഷ്ടമായ രണ്ടു വ്യക്തിത്വങ്ങൾ!! മഹാത്മജി ജനങ്ങളുടെ ഹൃദയത്തിൽ പ്രവർത്തി

ച്ചു! ജനങ്ങളെ കീഴടക്കി. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ പ്രത്യക്ഷമായിരുന്നു. വിപ്ലവാത്മകമായിരുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിന് അതു വഴിതെളിച്ചു ആനിബസൻറ് ജനങ്ങളുടെ ബുദ്ധിയിലാണ് പ്രവർത്തിച്ചത്! ജനങ്ങളെ ഉദ്ബുദ്ധരാക്കി. ആ പ്രവർത്തനങ്ങൾ പരോക്ഷങ്ങളായിരുന്നു. പരിണാമാത്മകമായിരുന്നു. ഇന്ത്യയുടെ നവോത്ഥാനത്തിന് അത് കളമൊരുക്കി.

ബർണ്ണാർഡ്ഷാ ആനിബസൻറിനെക്കുറിച്ചെഴുതി. 'കപട്ടന്ന് ഒരു ചാട്ടത്തിന് ഒരു പുതിയ പ്രസ്ഥാനത്തിൽ അവർ എത്തിച്ചേരും. പഴയ പ്രസ്ഥാനത്തെ ഉപേക്ഷിച്ചുവെന്ന് അപ്പോൾ മാത്രമേ കാണികൾ മനസ്സിലാക്കുകയുള്ളൂ' അക്ഷരം പ്രതി ശരിയാണ് ഈ വിലയിരുത്തൽ !

ചരിത്രത്തിൽ ആനിബസൻറിന്റെ ജീവിതം ഒരു ഒറ്റപ്പെട്ട സംഭവമാണ്. ഇത്രയേറെ വൈരുദ്ധ്യങ്ങൾ മറ്റൊരു ജീവിതത്തിനും കാഴ്ചവയ്ക്കാൻ കഴിഞ്ഞിട്ടില്ല. പക്ഷേ ആ വൈരുദ്ധ്യങ്ങളിലെല്ലാം തിളങ്ങിക്കാണുന്ന ഒരാത്മചൈതന്യമുണ്ട് അതാണ് ആ ജീവിതത്തിന്റെ മുഖമുദ്രകൾ !

*   *   *   *   *

1933 സെപ്റ്റമ്പർ 19. ആ ദീപം പൊലിഞ്ഞു. സ്വാതന്ത്ര്യത്തിന്റെ പൊൻപുലരി കണികാണാൻ ആകണ്ണുകൾക്കു ഭാഗ്യമുണ്ടായില്ല.

ഒരു ദിവ്യനക്ഷത്രത്തിന്റെ തിരോധാനം. ഇൻഡ്യയുടെ ഹൃദയം നടുങ്ങി. അഡയാർ ഇരുട്ടിൽ. അകലെ ബംഗാൾ ഉൾക്കടൽ നെടുവീർപ്പിടുന്നു. ആ മുത്തശ്ശൻ അരയാൽ കണ്ണുനീർ പൊഴിക്കുന്നു.

എല്ലാ റോഡുകളും അഡയാറിലേയ്ക്ക്—എങ്ങും കറുത്ത കൊടികൾ. ദുഃഖത്തിന്റെ കരിനിഴൽ.

അഡയാറിന്റെ തീരത്ത് ആ ശരീരം കത്തിയെരിഞ്ഞു. ആ ചാമ്പലിലൊരുപിടി ഗംഗയുടെ തെളിനീരിൽ ലയിച്ചു.

ഇൻഡ്യയുടെ നവോത്ഥാനത്തിനു വേണ്ടി, സ്വാതന്ത്ര്യത്തിനുവേണ്ടി, അഹോരാത്രം പടപൊരുതിയ ആ ജീവിതം ഈ മണ്ണിൽ അലിഞ്ഞു ചേർന്നു.

